# THE CHURCH WEEKLY

Vol. VIII. | SUNDAY 7th MARCH 1954 | PRICE 2 ANNAS PER COPY | NO. 10


## THE MANIFESTATION OF CHRIST TO SAINT NATHANIEL

I

A Sermon Preached at the Holy Qurbana in St. James' Church, Sentual, Kualalumpur, Malaya, on the second Sunday after the Epiphany (17–I–1954) by The Rev. Fr. Laurence S Jackson, M A L Th, H C F.

"*Philip saith unto Nathaniel, come and see*". S John I, 46

Philip might have entered into a long dissertation about Jesus of Nazareth. Instead he invited his friend to "*Come and see*". It speaks well for Nathanial who evidently did not regard Nazareth as being very important, that he was prepared to follow Nathaniel into the presence of the Master He possessed that spirit of adventure which is the mark of the true Christian and when he reached Jesus, he became his life long disciple In after years far from his own country he died a martyr for love of the Saviour

Surely here is a lesson for us We spend so much time in argument and discussion, and as often defeat the end we have in view, whereas if we have settled for ourselves that our Christian faith is true, we shall have no hesitation in directing others to the source of our inspiration

Philip had made contact with Jesus of Nazareth, and he had become convinced in himself that he was the One "*of whom Moses in the law, and the prophets did write*" and this knowledge he desired to share with the friend who had not yet met the Lord.

This is, the spirit which is at the centre of all the missionary work of the Church. It underlies the Lord's command to go unto all nations and preach the gospel to every creature. For the Christian always desires to share his blessings with others.

But you cannot share something of which you yourself have doubts. That is why modernism fails to be a dynamic force. If S. Thomas had not been convinced that Jesus was his *Lord and God*, his missionary work in India would have been unavailing. The fruit of that conviction is the existence of the ancient Indian Church to which we belong, whose members claim him as their father and founder

Moreover if S. Paul had not believed that the Jesus whom he had persecuted was God's son from heaven, "*whom He raised from the dead*" (I Thessalonians I, 10), he could not have gone forth into the world of his day, and preached deliverence from the wrath to come, and entrance into his kingdom and glory (ibid II, 12).

What made it possible for S. Francis Zavier to leave his home and work in India, Malacca and China, and die unshriven and in loneliness It was because he was away from his own kith and kin? S. Thomas and S. Paul believed that God hath made it possible "*to obtain salvation by our Lord Jesus Christ, who died for us that whether we wake or sleep we should live together with him.*"

That is why we must be convinced followers of Jesus Christ. Of his manhood, there is no shadow of doubt. The Bible gives historic data of his birthplace, and of the time when he lived. That is why we say in our Creed that he suffered under Pontius Pilate. But that is not enough. Islam acclaims Jesus of Nazareth as a great *Nabi*, a prophet, second only to Muhammad. Even Judaism today will admit that our Master lived in the Holy Land in the first Christian Century, and that he performed good deeds. Also there are many Hindus who recognise the integrity of his life, and the beauty of his utterances.

Also, I am afraid there are many who are listed as Christians, who go no further than this. They state that Jesus was merely the son of Mary and Joseph. They acknowledge that he is the first among men, but they boggle at calling him the Son of God, following Arius who flourished in the early ages of the Church.

But Jesus is either God Incarnate, or, and I speak in all reverence, the greatest imposter of the whole human race.

The Christian claims, with S John that he is *the word made flesh*, who dwelt among men, *full of grace and truth* and that in him was manifested *the glory as of the only-begotton son of the Father* (See S. John I, 14). This is the full gospel of Christianity. You will remember that in our meditation on the Magi, who visited Bethlehem, and found Jesus in the "*House of Bread*", we saw the Holy Babe manifested as the eternal God, the Everlasting Priest, and the Ruler whose kingdom is without end. Then at Jordan's stream we beheld the Saviour manifested as the Divine Son of God in the midst of the Blessed Trinity and today we see Christ manifested as the fulfiller of all the ancient prophecies. S Mathew declares Jesus to be Emmanuel (God with us) echoing the words of the prophet Zephania (3. 17) "The Lord thy God in the midst of thee is mighty: He will save, He will rejoice over thee

with joy: He will rest in his love, He will joy over thee with singing"

Unless there is that conviction in our hearts, we cannot preach an effective Gospel. Either the Lord Jesus Christ is God, or he is a mere man, and no earthly created being can give us salvation. His is the name above every name: He alone among the children of man, can redeem us from our iniquities.

It is in that belief that men have lived and died ever since the Master caused the leafless tree to blossom and bear fruit upon the heights of Calvary. It was in the faith of the crusified Lord that S. Thomas ended his life, after toiling and working so long, to establish in the hearts of his hearers the worship of the One Lord God whom he adored.

So I emphasise the necessity of grasping and appropriating this sacred truth in the Saving Power of the Redeemer. Every one of us must have laid hold of this belief for himself. It is easy to talk, but actions speak louder than words, and Religion is *caught not taught.* So we should seek to make the prayer of S. Richard of Chichester our own "O Jesus, most merciful Redeemer, Friend and Brother, grant that I may know thee more clearly, love thee more dearly and follow thee more nearly".

This means that we must make an act of self surrender. We need, as Spencer says in his Poem *An hymn of heavenly Love* to

"Give thy self unto Him full
and free
"That full and freely gave Himself to thee".

But we can only do so, when, realising the love of the Saviour, we are inspired to reciprocate the divine love which he showers upon us: when we appropriate to ourselves something of the splendour of God's self-sacrifice. At Calvary we see God hanging without resistance on a criminal's cross, and surely this is the most sublime picture in the world, and no greater self abnegation can be conceived. *"Greater love hath no man than this, that a man lay down his life for his friends"*

(To be Continued)

# നാം അക്കരയ്ക്കു പോകുക

(റവ. ഫാദർ കെ. റ്റി. സഖറിയാ, മുളന്തുരുത്തി)

"അന്നു സന്ധ്യയായപ്പോൾ നാം അക്കരയ്ക്കു പോക എന്നു് അവൻ അവരോടു പറഞ്ഞു" (ശ്രു. മർക്കോ. 4. 35) സന്ധ്യാസമയം—ഒരു അക്കരയാത്രയ്ക്കു പുറപ്പെടേണ്ട സന്ദർഭം. വി. വേദത്തിൽ ആദ്യന്തം പരിശോധിച്ചാൽ ചെറിയ ചെറിയ പദങ്ങൾക്കു വലിയ അർത്ഥഗാംഭീര്യം ചിന്താശക്തിയുള്ള ഏതൊരുവനും ദൃശ്യമാകുന്നതാണു്. സത്യം, നീതി, താഴ്മ, സ്നേഹം ആദിയായ വാക്കുകൾ എത്ര അർത്ഥമുള്ളവയാണു്. 'യേശു കരഞ്ഞു' എന്ന ചെറിയ വാചകത്തിൽ അന്തർലീനമായിരിക്കുന്ന അർത്ഥം എത്ര വിപുലമാണു. നെഞ്ചു പൊട്ടിയ രോദനം —വാക്യം തുലോം ചെറുതു്.

ജീവിതത്തിൽ ഒരു സന്ധ്യക്കു നാം വിധേയരാണു്. സന്ധ്യ നമ്മോടു സമീപിക്കുന്നു. അതു് എപ്പോൾ നമ്മെ പിടികൂടും എന്നു നാം അറിയുന്നില്ല. "കല്യാണവീട്ടിൽ പോകുന്നതിനേക്കാൾ മരണഭവനത്തിൽ പോകുന്നതു ഏറെ നന്നു്." യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരോടു "നാം അക്കരക്കു പോക" എന്നരുളി ചെയ്യുന്നു. നാളത്തെ ദിവസം എന്റേതെന്നു പറയുവാൻ ആർക്കു കഴിയും. സന്ധ്യ എപ്പോഴെന്നു നിശ്ചയമില്ലാത്ത നാം എന്തുചെയ്യണം? എന്തു ചെയ്യു. നാം എന്തിനു വന്നു? എന്തിനെങ്ങോട്ടു പോകുന്നു? നമ്മുടെ അടുത്ത പരിപാടികൾ എങ്ങനെ എന്നു നാം ചിന്തിക്കാറുണ്ടോ? സന്ധ്യ അടുത്തു. മരണം നമ്മെ പിടികൂടും. മനുഷ്യജീവിതം എന്തു്? അരോഗദൃഢഗാത്രരായ അനേകരും അകാലമൃത്യുവിനു വശംവദരാകുന്നു. അറിയാത്ത നാളിലും നാഴികയിലും സന്ധ്യ നമ്മെ ഗ്രസിക്കും. ദൈവസ്നേഹത്തിൽ ബന്ധിതനായ സത്യവിശ്വാസിക്കു് മരണം ഭയഹേതുകമല്ല. അവനു യേശുവിനോടുകൂടെ അക്കരെ പോകാം എന്ന പ്രത്യാശയുണ്ടായിരിക്കും. സന്ധ്യയെ സമീപിക്കുന്ന ലക്ഷണങ്ങൾ ദൃശ്യമാകുമ്പോൾ സസന്തോഷം യേശുവിനോടൊരുമിച്ചു് അക്കര കടപ്പാൻ തയ്യാറാകുമോ? അനന്തവിദൂരതയിൽ സന്ധ്യയെ വീക്ഷിച്ചു സ്വാഭിലാഷങ്ങൾക്കു വിധേയരായി വർത്തിക്കുന്ന ഏവരും പ്രത്യേകം ചിന്തിക്കേണ്ട ഒരു വസ്തുതയത്രെ ഇതു്. വിനാഴികതോറും നാം സന്ധ്യയോടടുക്കുന്നു. ഇക്കര നമ്മുടെ ഭവനമല്ല. ഇവിടം അന്യവാസസ്ഥലമാകുന്നു. മനുഷ്യരുടെ ലൗകികബദ്ധപ്പാടുകൾ കാണുമ്പോൾ ഇക്കരജീവിതം ശാശ്വതമെന്നു തോന്നിപ്പോകും. ഓരോരുത്തർക്കും അന്യരെ ചൂഷണം ചെയ്തും സുഖലോലുപരായി ജീവിക്കണം. അവർക്കും അവരുടെ ഭാര്യാമക്കൾക്കും മാത്രം സുഖിക്കണം. അവർക്കു് അപ്പുറമായ ഒരു ചിന്താഗതിയില്ല. അവരും അനിശ്ചിത സമയം കടന്നുപോകുന്നു. ആയുസ്സിന്റെ മദ്ധ്യത്തിൽ സന്ധ്യയടുത്തുവെങ്കിൽ ജീവിതം എന്തു്? മരണത്തെപ്പറ്റി ചിന്തയില്ലാത്ത മനുഷ്യാ! കരുതലോടെ ജീവിക്കുക. നസ്രായനായ യേശുവിന്റെ ശബ്ദത്തിനു ചെവികൊടുക്കുക. അക്കരയ്ക്കുള്ള യാത്രയിൽ യേശുവിനോടുകൂടെയോ നീ ആയിരിക്കുന്നതു്? ആയതിലേക്കു ഇക്കരജീവിതം നന്മ ചെയ്തുകഴിയുക. സഹോദരങ്ങളെ താങ്ങുവാൻ സന്ദർഭം കിട്ടിയാൽ പാഴാക്കരുതു്. ക്രൈസ്തവജീവിതം ധാർമ്മികസീമകളെ അതിലംഘിച്ച അവസ്ഥയിലത്രെ ഇപ്പോൾ ആയിരിക്കുന്നതു്. യേശുക്രിസ്തുവിന്റെ ഉത്തമമാതൃക നാം വിസ്മരിച്ചുകളയുന്നു.

നഷ്ടം സഹിച്ച പരാജയജീവിതം നയിക്കാൻ ആരും ഇഷ്ടപ്പെടാറില്ലല്ലൊ. ലൗകികനഷ്ടം ഏതുമില്ല. ആത്മീയവിജയമത്രെ യഥാർത്ഥവിജയം. ആയതിലേക്കു നാം നമ്മെത്തന്നെയും ഉപേക്ഷിച്ചും അന്യരെ സഹായിക്കേണ്ടിയിരിക്കുന്നു. അന്യരുടെ സുഖം നമ്മുടെ സുഖവും; ഇതരന്റെ ഉയർച്ച നമ്മുടെ ഉയർച്ചയുമായി പരിഗണിക്കാം. ധനികനായ ഒരു മനുഷ്യൻ സാധുവായ ഒരു സ്നേഹിതന്റെ ചെറിയ സമ്പാദ്യവും കൂടെ കൈക്കലാക്കുവാൻ പരിശ്രമിച്ച ഒരു കഥ സ്മരണയിൽ വരുന്നു. ധനികൻ ചിട്ടിയും ബാങ്കും ആരംഭിച്ചു. സ്നേഹിതനെ ചിട്ടിയിൽ ചേർത്തു. അകാലത്തിൽ ചിട്ടി പിടിപ്പിച്ചു. ഇയാളുടെ വസ്തു പോട്ടു തൊട്ടു കിടക്കുന്ന ആ സാധുവിന്റെ വസ്തു പണയാധാരം എഴുതിച്ചു. പണം ബാങ്കിലും നിക്ഷേപിച്ചു—പലിശകൊണ്… ചിട്ടി നടത്തിക്കൊള്ളാമെന്ന കരാറി… നയത്തിൽ പാസ്സ്ബുക്കും തിരി… ങ്ങി. തുടരെ ചിട്ടികൾ മുടങ്ങി. … സ്സീറേമലായി. വിധിയുമായി. … പരാധിയായ സാധു അപ്പീൽ ബോ… പ്പിച്ചു. ഫലമാകട്ടെ ബാങ്കക്കു് …

ക്രമമായ തെളിവുകൾ എല്ലാമുണ്ടായിരുന്നതിനാൽ സാധുവിൻെറ വസ്തു ധനികനു വിധിച്ചുകിട്ടി. എന്നാൽ ദൈവം അതുമൂലം അനുഭവിച്ചു സുഖിക്കുവാൻ ധനികനായ ആ മനുഷ്യനെ അനുവദിച്ചില്ല. സർപ്പദംശനമേററ് അവൻ അകാലമൃത്യുവിനിരയായി. സ്വകാര്യസാദ്ധ്യാർത്ഥം അനീതിയും പ്രവർത്തിക്കുവാൻ മനുഷ്യർ പെട്ടന്ന പാട്ട് കാണുക. ചിലക്ക് കാര്യം സാധിച്ചു കിട്ടുവാൻ ദൈവസഹായംവേണം. സാധ്യപ്രിയമായാൽ ദൈവം വേണ്ടാ പരിശുദ്ധന്മാരുടെ സഹായവും വേണ്ടാ [illegible] പരാജയമായിരിക്കുംഫലം. അമിൻപിടുത്തക്കാരൻ ചൂണ്ടലിടാൻ പോയി ചൂണ്ടലിൽ ഇരകോർത്തിട്ട് "എൻെറ കന്യാസ്ത്രീ അമ്മേ, ആദ്യം കിട്ടുന്ന മത്സ്യം അവിടുത്തേക്ക്" എനിക്കു മത്സ്യം കിട്ടുവാൻ പ്രാർത്ഥിക്കണെ എന്നപേക്ഷിച്ചു ചൂണ്ടലിട്ടു. അവൻ നിനച്ചിരിയാത്ത പ്രകാരത്തിൽ ഒരു വലിയ മീൻ ചൂണ്ടൽ വെട്ടി വിഴുങ്ങി. ആർത്തിയോടെ അവൻ ആ മീനിനെ പിടിച്ചു കരയിലിട്ടു. "മാതാവേ ഇതു ഞാൻ തരികയില്ല. അമ്മയ്ക്കു ഇത്ര വലിയ മത്സ്യം ആവശ്യമില്ലല്ലോ." എന്ന് അവൻ മറുത്തു. മീനിനെ ചൂണ്ടലിൽ നിന്നും വേർപെടുത്തി ചെറുകെ പൊക്കിയെടുത്ത് കൺകളിർക്കെ കണ്ടുകൊണ്ടിരിക്കുമ്പോൾ ആ വലിയമീൻ പിടച്ച് ജലത്തിലേക്കു വീണു. അവൻ നിരാശനായി—"അമ്മകോപിച്ചതെന്തേ; ഞാൻ തമാശ പറഞ്ഞതല്ലയോ" നന്മ ചെയ്യുവനെ വിസ്മരിക്കുന്ന സ്വഭാവം നല്ലതല്ല. നമ്മുടെ സകല നിനവുകളും പ്രവൃത്തികളും ദൈവം അറിയുകയും കാണുകയും ചെയ്യുന്നു. നന്ദിനിറഞ്ഞ ഹൃദയത്തോടു കൂടിയല്ലാത്ത പ്രാർത്ഥനകളും വ്രതങ്ങളും ദൈവമുമ്പാകെ സ്വീകാര്യങ്ങളല്ല.

ഇക്കരശാശ്വതമല്ല. വി. സഭയോടുള്ള വിശ്വാസവും ഭക്തിയും സഭാംഗങ്ങൾക്ക് ഒഴിച്ചുകൂടാത്തതാകുന്നു. സഭയിൽ തീഷ്ണതയോടു കൂടി വർത്തിക്കുകയും യേശുതമ്പുരാനോടൊരുമിച്ച് അക്കരയ്ക്കു പോകുവാനുൽസാഹിക്കുകയും ചെയ്ക. അക്കരയാത്രയ്ക്കു ഒരു വള്ളം കർത്താവു തയ്യാറാക്കിയിരുന്നു. വി. സഭയാകുന്ന വള്ളത്തിൽ നാം വിശ്വസ്തരായി അക്കരയ്ക്കു പോകേണ്ടിയിരിക്കുന്നു. കർത്താവിൻെറ തിരുരക്തത്താൽ നേടിയ പരിശുദ്ധ സഭാജീവിതത്തിൻെറ ആവശ്യകത അതിൽ നമ്മു[illegible] ധാർമ്മിക ചുമതല എന്നിവകളെ [illegible]ച്ച് എഫേ—1: 23; മത്താ. 18: 18. ന 5. 20' 28 എഫേ. 4:11 എന്നീ വേദഭാഗങ്ങളിൽ നിന്നും നമുക്കു ഗ്രഹിക്കാവുന്നതാണ്. സഭയിൽ കൂടെയല്ലാതെ ക്രിസ്ത്യാനിക്ക് അക്കര കടപ്പാൻ നിർവാഹമില്ല. മതബോധമില്ലാത്തവൻ ലഗാനില്ലാത്ത വാഹനത്തിൽ യാത്ര ചെയ്യുന്നവനോടു തുല്യനായിരിക്കും. "നമുക്കു അക്കരയ്ക്കു പോകാം."—യേശുതമ്പുരാനും കൂടെയുണ്ട് തന്നെയല്ല. താൻ അമരക്കാരനും കൂടെയാണ്. ക്രിസ്തു നമ്മുടെവള്ളത്തിൻെറ അമരക്കാരനായിരിക്കട്ടെ. യേശുതമ്പുരാൻ അമരക്കാരനല്ലാതെയുള്ള നമ്മുടെ ജീവിതസംരംഭങ്ങൾ സുരക്ഷിതമല്ല. സ്വശക്തിയിൽ മാത്രം ആശ്രയിച്ച് ജീവിതയാനപാത്രം നയിക്കുന്ന ബലശാലിയേ, ദൈവമനുകൂലമല്ലാത്തനിൻെറ യാത്ര സുഗമമല്ല. "യഹോവ വീടു പണിയുന്നില്ലെങ്കിൽ വേലക്കാർ വൃഥാ അദ്ധ്വാനിക്കുന്നു. സർവവും തൃപ്പാദത്തിൽ സമർപ്പിച്ച് നടത്തി പാലിക്കണമേ എന്നു പ്രാർത്ഥിക്കാം നമ്മെ തന്നെ വിനയപ്പെടുത്താം. സഭയാകുന്ന തോണിയുടെ തലയ്ക്കൽ പാമരമാകുന്ന കുരിശ് അനുപേക്ഷണീയമാണ്. യേശുതമ്പുരാൻെറ സംരക്ഷണയിലും ക്രൂശിൻെറ തണലിലും ആയി യാത്ര തുടരാം. പൗലോസ്സ് ശ്ലീഹാ "എനിക്കോ കർത്താവായ യേശുക്രിസ്തുവിൻെറ ക്രൂശിങ്കലല്ലാതെ പ്രശംസിപ്പാൻ ഇടയാകരുതേ" എന്നു പറയുന്നുണ്ടല്ലോ? ക്രൂശിൽ നമുക്കു ആശ്രയിക്കാം. കുരിശുവരച്ചുകൊണ്ടു പ്രവൃത്തിയിലേക്കു നമുക്കു പ്രവേശിക്കാം. ദിവസത്തിൻെറ ആരംഭം ക്രൂശിനെ ധ്യാനിച്ചു ധരിച്ചുകൊണ്ട് ആയിരിക്കട്ടെ. ക്രൂശിൽ നിന്നും വിനയം, കൃപ, രക്ഷ, പ്രത്യാശ എന്നിത്യാദി പാഠങ്ങൾ നമുക്കു പഠിക്കാവുന്നതാണ്. സാധു സുന്ദരസിംഗ് ഒരിക്കൽ ഹിമാലയത്തിൻെറ ആ താഴ്‌വരയിൽ കൂടെ പ്രകൃതിരാമണീയകത്വം ആസ്വദിച്ചുകൊണ്ട് കടന്നുപോകുമ്പോൾ ഒരു സന്യാസി മുമ്പിൽ ആവിർഭവിച്ച് "മുമ്പോട്ടു പോയാൽ അപകടമാണ്" എന്ന് അറിയിച്ചു. "പലരും ഇതുവഴി ഉള്ളിലേക്കു പ്രവേശിക്കുമ്പോൾ അവിടെ ഇരിക്കുകയും ഇരുന്നാലുടനെ ഉറങ്ങുകയും ഉറങ്ങിയാൽ പിന്നെ ഉണരാതിരിക്കുകയുമാണ് സംഭവിക്കുക. ആകയാൽ നിങ്ങൾ മുന്നോട്ടു പോകരുത്"," വൃദ്ധസന്യാസിയുടെ ഈ ഉപദേശം കേട്ടപ്പോൾ സുന്ദരസിംഗ് വിനീതനായി ഇപ്രകാരം പ്രതിവചിച്ചു. ഞാൻ കർത്താവിൻെറ മകനാണ്; എനിക്കു മരണത്തെപ്പററി ഭീതിയില്ല, ഞാൻ പോകും. അപ്പോൾ ആ സന്യാസിവര്യൻ ഒരു ഭാഗത്തുനിന്നും ഒരു വൃക്ഷ ശിഖരം ഒടിച്ചുകൊണ്ടു വന്നു സുന്ദരസിംഗിനെ ഏൽപിച്ചിട്ട് "ഇതു കയ്യിൽഇരിക്കട്ടെ നീ മരിക്കാതെയിരിപ്പാൻ തക്കവണ്ണം ഈ കൊമ്പ് നിനക്കു രക്ഷയായിരിക്കും എന്നുപറഞ്ഞു. സുന്ദരസിംഗ് അതുമായി പൂർവ്വവൽധൈര്യത്തോടുകൂടി യാത്ര തുടർന്നു. അദ്ദേഹം പറയുന്നതു് ഈ വൃക്ഷക്കൊമ്പ് എൻെറ രക്ഷകൻെറ കുരിശല്ലാതെ മറെറാന്നുമല്ല." എന്നത്രെ. ഇപ്രകാരമുള്ള മോഹനീയ താഴ്‌വരയാകുന്നു ലോകം. ആകർഷണീയങ്ങളായ പല മോഹനസാഹചര്യങ്ങളും നമ്മുടെ യാത്രയിൽ നമ്മെ ഇരുത്തുകയും ഉറക്കുകയും വീണ്ടും ഉണരാതവണ്ണം മരിപ്പിക്കയും ചെയ്‌വാൻ പര്യാപ്തങ്ങളായിട്ടുണ്ടാവും. അതിൻെറ പ്രതിവിധിയത്രെ വി. കുരിശ്. ക്രൂശ് മോഹനീയ കാഴ്ച വസ്തുവല്ല. പ്രകൃത ലോക മോദങ്ങളിലകപ്പെട്ടു നശിച്ചുപോകാതെ കാത്തുകൊള്ളുന്ന ഒരു വിശുദ്ധസാധനമാകുന്നു.

അടുത്തതായി പാമരത്തിൽ കയറിയാൽ ബന്ധിതമായ ഒരു പായ് കാണാവുന്നതാണ്. ഇതു പ്രാർത്ഥനയെ സൂചിപ്പിക്കുന്നു. പ്രാർത്ഥനയാകുന്ന പായിൽ പരിശുദ്ധത്മാവാകുന്ന മന്ദമാരുതൻ അടിക്കുമ്പോൾ വള്ളം മുമ്പോട്ടു നീങ്ങുന്നതാണ്. "ഞാൻവൈകുന്നേരത്തും കാലത്തും ഉച്ചയ്ക്കും സങ്കടം ബോധിപ്പിച്ചുകരയും, അവൻ എൻെറ പ്രാർത്ഥനകേൾക്കും."(സങ്കീ. 55: 7)കണ്ണുനീരോടു പ്രാർത്ഥിക്കുന്ന ഭവനത്തിൽ യാതൊരു കുറവും ഉണ്ടായിരിക്കയില്ല. നിരാശപ്പെടേണ്ട. രോഗം ദാരിദ്ര്യം, ഇവയിൽ നിന്നെല്ലാം രക്ഷിക്കപ്പെടുവാൻ മുട്ടിന്മേൽനിന്നു പ്രാർത്ഥിച്ചാൽ മതിയാകും. ആ ഭാഗ്യാവസ്ഥയിലേക്കു ദൈവം നമ്മെക്ഷണിക്കുന്നു. കൂട്ടായ്മയാകുന്ന പാശത്താൽ ബന്ധിതമായിരിക്കണം. നമ്മുടെപ്രാർത്ഥനകൾ, എല്ലായാമങ്ങളിലും കുടുംബങ്ങളിൽകൂടി പ്രാർത്ഥിച്ചാൽ സാധിക്കാത്തതെന്താണ്? ഉച്ചയ്ക്കു ഒരുകൗമായെങ്കിലും പ്രാർത്ഥിക്കുന്ന ക്രിസ്തീയഭവനങ്ങൾ എത്രകാണും. രാവിലെയും വൈകിട്ടുമുള്ള പ്രാർത്ഥനയെങ്കിലും കുടുംബങ്ങളിൽ ക്രമീകരിച്ചിട്ടുണ്ടോ? മൂന്നുനേരം പ്രാർത്ഥിക്കാൻ നാം ശ്രദ്ധിക്കേണ്ടതാകുന്നു. ഡോക്ടർ സോമർവെല്ലിൻെറ വിജയവും പ്രശസ്തിയും അദ്ദേഹത്തിൻെറ പ്രാർത്ഥനാജീവിതംകൊണ്ടു മാത്രംസിദ്ധിച്ചതാണ്. ലോകത്തിലാശ്രയിച്ചുമാത്രം കഴിയുന്നവർ വിജയിക്കുന്നതല്ല. ലോകത്തിൽ പ്രശംസാർഹമായി യാതൊന്നുമില്ല. ഭാര്യാപുത്രാദികൾ കാണുന്ന ലൗകീക ഭാഗ്യം കണ്ടുകൊണ്ടുനി

ഗള്ളികരുത്. കർത്താവേശുമിശിഹായുടെ തിരുരക്തത്താൽ സമ്പാദിച്ച വള്ളത്തിൽ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും സഹകരണത്തോടുകൂടി നമുക്ക് അക്കരെയ്ക്കു പോകാം. (എബ്രാ 12:1) മാതാപിതാക്കന്മാരോടു ഭക്തിയില്ലാത്ത തലമുറയിൽ നാം എത്തിയിരിക്കുന്നു. പരിശുദ്ധ പിതാക്കന്മാരുടെ ചൊല്പുള്ള കാലടികളിൽ ഭക്തിയും ക്രമവുമില്ലാത്ത സ്ഥിതിയിൽ ലോകം മുമ്പോട്ടുപോകുന്നു. പൌരോഹിത്യത്തെ ചോദ്യം ചെയ്യുന്ന യുവലോകം ശാപാർഹമായതായിരിക്കും. പുരോഹിതന്മാരെ ബഹുമാനിക്കുന്നതിൽ വൈമനസ്യമുണ്ടെന്നിരുന്നാലും അവരെ കുറ്റം പറയാതെയിരിക്കാനെങ്കിലും യുവാക്കന്മാർ കരുതിയാൽ എത്ര ഭാഗ്യമായിരുന്നു. നമ്മുടെ വള്ളത്തിന്റെ തുഴകൾ പുരോഹിതന്മാരാണെന്നുള്ള വസ്തുത നാം വിസ്മരിച്ചുകൂടാത്തതാകുന്നു. (റോമ 15:15) അവരുടെ കൈകളിൽ കൂദാശകളാകുന്ന തുഴകൾ ആണുള്ളത്. കൂദാശകൾ യേശുതമ്പുരാൻ നമ്മുടെ രക്ഷയ്ക്കായി കല്പിച്ചു നിയമിച്ചിട്ടുള്ളതാണ്. ഇപ്രകാരം താഴ്ചയാകുന്ന പാശബന്ധനത്തിൽ സ്നേഹമാകുന്ന ഇടപ്പടിയിൽ സുഖമായിരുന്ന് അക്കരെയ്ക്കുപോകാൻ ഉള്ള ഭാഗ്യം നമുക്കു സിദ്ധിച്ചിട്ടുണ്ടോ? പ: കൂദാശകൾ, പരിശുദ്ധന്മാർ, ധാർമ്മികമൂല്യങ്ങൾ എന്നിവ വിസ്മരിച്ച് വിനാഴിക തോറും ലോകത്തിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കാൻ മാത്രമായി നിരവധി സഭകൾ രൂപം പ്രാപിച്ചു വരുന്നുണ്ടല്ലോ? ഈ ദുശപ്രസ്ഥാനങ്ങൾ ക്രൈസ്തവസഭയിലെ ഐ. മുക്കാരാണെന്നുള്ള വസ്തുത സുവ്യക്തമത്രെ. വി. വേദം ശരിയായി പഠിക്കുന്ന ഏതൊരുവനും വേദപുസ്തക ചട്ടക്കൂട്ടിൽ നിന്നുകൊണ്ടുതന്നെ കൂദാശകളെ അനാദരിക്കുന്ന ഇടത്തുട്ടുകാരുടെ കുത്സിത പ്രലോഭനങ്ങൾക്ക് സ്പഷ്ടമായ മറുപടി നൽകാവുന്നതാണ്. ശൈശവാവസ്ഥയിൽ പ്രിയമാതാവിന്റെ മുലപ്പാൽ കുടിച്ച് വളർന്നുവരുമ്പോൾ മാതാവിനോടു കാണിക്കുന്ന നന്ദികേട് അസഹനീയമാകുന്നു.

മഹാത്മാഗാന്ധി ജീവിതത്തിൽ പ്രാർത്ഥന ഒരു രക്ഷാകവചമായി സ്വീകരിച്ചിരുന്നആളായിരുന്നു. അദ്ദേഹം കോലാട്ടിൻ പാലും ഈന്തപ്പഴവും കഴിച്ചാണ് അന്ത്യനാളുകൾ കഴിച്ചത്. ഒരുനാൾ അദ്ദേഹം പ്രാർത്ഥനാമന്ദിരത്തിലേക്കു പോകുമ്പോൾ ഒരു മൂർഖൻപാമ്പിനെകണ്ടു് അന്തേവാസികൾ അതിനെ കൊല്ലുവാൻ അടുത്തുകൂടി. ഗാന്ധിജിയാകട്ടെ അവരെ തടഞ്ഞു "അതിനെ കൊല്ലരുത്" അതു വിശന്നു വന്നതാണ്. അല്പം പാലും പഴവും അതിനു നല്കുവിൻ പിൻഗാമികൾ കുറെ പഴം അതിന്റെ നേർക്കെറിഞ്ഞു. അതു ഭയന്നു കടന്നുപോയി. അദ്ദേഹത്തിന്റെ നിര്യാണശേഷം പ്രസ്തുതപാമ്പ് മഹാത്മാവിനോടുള്ള നന്ദിസൂചകമായി ഗാന്ധിസമാധിക്കു വലയം വെയ്ക്കുകയുണ്ടായി എന്നതും സ്മരണീയമാണ്. ഉപകാരംചെയ്തവരോട് നന്ദി പ്രദർശിപ്പിക്കേണ്ടതു് മനുഷ്യർക്ക് എത്ര ആവശ്യമാകുന്നു.

സത്യോപദേശമാകുന്ന കയറുകളാൽ ബന്ധിതമായ വള്ളത്തിൽ "പോകാം അക്കരെയ്ക്കു" അങ്ങനെ നിത്യസൗഭാഗ്യത്തിൽ യേശുതമ്പുരാന്റെ വലത്തു ഭാഗത്തു ചേരുവാൻ നമുക്കേവർക്കും ദൈവസംഗതിയാകട്ടെ. (മാക്കാംകുന്നുകൺവൻഷനിൽ ചെയ്ത പ്രസംഗം.

(Notes by P.K. George, Konny)

# ക്രൈസ്തവവിദ്യാർത്ഥികളും ഞായറാഴ്ചയാചരണവും

(റെ. ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ്)

## II

ഏതാണ്ടു രണ്ടു വർഷങ്ങൾക്കുമുമ്പ്, തിമഴനാട്ടിലെ ഒരു പട്ടണത്തിൽ താമസിച്ചുകൊണ്ടിരുന്ന, ഓർത്തഡോക്സ് സുറിയാനി സഭാംഗമായ ഒരു കോളജ് അദ്ധ്യാപകന്റെ വീട്ടിൽ, ഒരച്ചനും ഞാനും കൂടി സന്ദർശനാർത്ഥം പോകുകയുണ്ടായി. അവിടെ വച്ച് ഞങ്ങൾ പ്രാർത്ഥിക്കാനായി കിഴക്കേതാണ് എന്ന് ആ അദ്ധ്യാപകനോടു ചോദിച്ചപ്പോൾ, അയാൾ ഭാര്യയോടു 'കിഴക്കിതല്ലേ?' എന്നു ചോദിക്കുന്നതായി കേട്ടു. സുറിയാനി സമുദായത്തിലെ സമുന്നതനായ ഒരു പട്ടക്കാരന്റെ മകളായ ആ സ്ത്രീയും തത്സമയം അല്പം പരുങ്ങിക്കൊണ്ട്, നാലുവശത്തേക്കുമൊന്നുനോക്കി, 'അതേ, ഇതാണു കിഴക്കെ'ന്നു ഒരു വിധത്തിൽ ഞങ്ങൾക്കു പറഞ്ഞുതന്നു. പ്രാർത്ഥന കഴിഞ്ഞു ഞാൻ പുറത്തിറങ്ങി സൂര്യനെ നോക്കിയപ്പോൾ നേരെ വടക്കോട്ടു തിരിഞ്ഞുനിന്നാണു പ്രാർത്ഥിച്ചതെന്നു എനിക്കു മനസ്സിലായി. അഭ്യസ്ത വിദ്യനായ അദ്ധ്യാപകന്റെയും, അച്ചന്റെ മകളെന്നഭിമാനിക്കുന്ന ഭാര്യയുടെയും കിഴക്കു നിശ്ചയം!!

ഈയടുത്ത സമയത്ത് ഒരു ശനിയാഴ്ച വൈകിട്ട് ഒരു വിദ്യാർത്ഥി സ്നേഹിതനെ പ്രാർത്ഥിക്കുന്നതിനായി ഞാൻ എന്റെ മുറിയിലേക്കു ക്ഷണിച്ചു. അയാൾ എനിക്കുതന്ന മറുപടി, 'ഒരുമിച്ചു കൂടി, പ്രാർത്ഥിക്കുന്നതിൽ ഞാൻ വലിയ അർത്ഥം കാണുന്നില്ല' എന്നാണ്. പക്ഷേ അയാളെ നേരിട്ടറിയാവുന്ന എനിക്ക്, പ്രാർത്ഥനയുടെ എ ബി സി ഡിപോലും അയാൾക്കറിയാൻ പാടില്ല, പ്രാർത്ഥിക്കുന്ന സ്വഭാവമേ അയാൾക്കില്ല, എന്നു വ്യക്തമായിട്ടറിയാവുന്നതാണ്. ഒരു സമയം ഈ വിദ്വാൻ പറയുന്നതു കേട്ടു: 'വീട്ടിൽനിന്നും വന്നപ്പോൾ ഒരു വേദപുസ്തകം കൊണ്ടുവന്നു ഷെൽഫിൽ വച്ചിരുന്നു; ഈയിടെ അതു നോക്കിയിട്ടുകാണുന്നില്ല' എന്ന്. വേറൊരവസരത്തിൽ ഇയാൾ വളരെ അന്തസ്സോടും അഭിമാനത്തോടും കൂടിപറയുകയാണ്: 'ഈ കുമ്പസാരം എന്നു പറയുന്ന സമ്പ്രദായം സഭയിൽ നിറുത്തേണ്ട കാലം വളരെ അതിക്രമിച്ചിരിക്കുന്നു. ഞാൻ ഇതേവരെ കുമ്പസാരിച്ചിട്ടില്ല. ഇനിയും കുമ്പസാരിക്കുകയുമില്ല. അഥവാ, കല്യാണം കഴിക്കുന്ന സമയം അച്ചന്മാർ നിർബന്ധിച്ചാൽ അന്നു വേണമെങ്കിൽ ഒന്നു കുമ്പസാരിക്കാം.' എന്നാൽ ചില ഞായറാഴ്ചകളിൽ ഉടുത്തൊരുങ്ങി ഈ സഹോദരൻ, ധാരാളം വിദ്യാർത്ഥിനീവിദ്യാർത്ഥികൾ കൂടുന്ന ഇവിടത്തെ ഒരു പള്ളിയിൽ, പോകുന്നതു കാണാം. ഈ പോക്കിന്റെ പിമ്പിലുള്ള യഥാർത്ഥ ഉദ്ദേശം എന്തായിരിക്കണം.?

അഭ്യസ്ത വിദ്യരായ യുവകന്മാരുടെ ഞായറാഴ്ച ആചരണത്തെ കാണിക്കുന്ന ഈ ദൃശങ്ങളായ അനേക ഉദാഹരണങ്ങൾ അനുഭവത്തിൽ നിന്നും എടു[illegible]ത്തു കാട്ടുന്നതിനു എനിക്കു സാധിക്കു[illegible] പക്ഷേ പത്ര സ്ഥലം പരിമിതമാകയാ[illegible] ഞാനതിനു മുതിരുന്നില്ല, മുകളിൽ [illegible]ണിച്ചതിൽ ഏതു വിഭാഗങ്ങളിലാ[illegible] തങ്ങൾ ഉൾപ്പെടുന്നതെന്ന് ഇതു [illegible]യിക്കുന്ന എന്റെ വിദ്യാർത്ഥിസ്നേഹ[illegible]രും അദ്ധ്യാപക ശ്രേഷ്ഠരും [illegible]

ചിന്തിച്ചുകൊള്ളട്ടെ.

യുവാക്കന്മാരിൽ കണ്ടുവരുന്ന ഈ ദൃശ്യങ്ങളായ ക്രിസ്തീയ ബോധമില്ലായ്മയും മതാചാരാനുഷ്ഠാനതാല്പര്യമില്ലായ്മയും കാരണമായി പ്രധാനമായി കാണുന്നത് അവർക്കു ചെറുപ്പത്തിൽ ലഭിക്കേണ്ട ശരിയായ ശിക്ഷണം കിട്ടുന്നില്ല എന്നുള്ളതാണ്. ഇതിന് കൂട്ടുത്തരവാദികൾ മാതാപിതാക്കന്മാരാണ്. ഒരു ബാലനെ അവൻ നടക്കേണ്ടുന്ന വഴിയിൽകൂടി അഭ്യസിപ്പിക്കുന്നുവെങ്കിൽ തീർച്ചയായും അവൻ പ്രായംചെന്നാലും ആ സ്വഭാവ രീതികൾ വിട്ടുമാറുകയില്ല. നമ്മുടെ കുട്ടികളെ ഞായറാഴ്ച പള്ളിയിൽ കൊണ്ടുപോകുന്നകാര്യത്തിലോ, സണ്ടേസ്കൂൾ അഭ്യസനത്തിനയയ്ക്കുന്ന സംഗതിയിലോ മാതാപിതാക്കന്മാർക്ക് ഉത്സാഹമില്ലെങ്കിൽ ആ കുട്ടികൾ വളർന്നുവരുമ്പോൾ മതവിദ്വേഷികൾ ആകുന്നതിൽ കുറ്റപ്പെടുത്തുവാനുണ്ടോ? ശനിയാഴ്ച രാത്രിയിൽ വീട്ടിൽനിന്നും ഒളിച്ചുചാടി സിനിമയ്ക്കോ, നാടകത്തിനോ, മറ്റു വെറിക്കൂത്തുകൾക്കോ പോകുന്ന കുട്ടികളെ ന്യായമായി ശിക്ഷിച്ച് അവർക്ക് ബുദ്ധിയുപദേശിച്ചുകൊടുക്കുന്ന കാര്യത്തിൽ മാതാപിതാക്കൾക്കു ശ്രദ്ധയില്ലെങ്കിൽ ആ കുട്ടികൾ വഴിതെറ്റിപ്പോകുന്നതിൽ അതിശയിപ്പാനുണ്ടോ? പരിശുദ്ധമായ ഞായറാഴ്ച ദിനങ്ങളിൽ കുഞ്ഞുകുട്ടികളുമൊത്ത് സിനിമയ്ക്കും, പാട്ടുകച്ചേരികൾക്കും, മറ്റു വിനോദ പരിപാടികൾക്കും പോകുക ചില രക്ഷകർത്താക്കളുടെയിടയിൽ സാധാരണയായിത്തീന്നിട്ടുണ്ട്. അങ്ങനെയെങ്കിൽ ആ കുട്ടികൾ വളർന്നുവരുമ്പോൾ അവരുടെതാല്പര്യം ഏതുസരണികളിലേക്കായിരിക്കും നയിക്കപ്പെടുന്നത്?

യഥാർത്ഥ ക്രൈസ്തവ ജീവിത ഗതിയിലേക്കു ജനങ്ങളെ തിരിച്ചുവിടുന്ന കാര്യത്തിൽ മാതാപിതാക്കളെപ്പോലെ തന്നെ ഭാരിച്ച ചുമതലയാണ് പട്ടക്കാരിലും അദ്ധ്യാപകരിലും അധിഷ്ഠിതമായിരിക്കുന്നത്. സർവസംഗ പരിത്യാഗികളായി സ്വഭാവ മഹാത്മ്യമുള്ളവരായി, ക്രിസ്തുവിനെ ജീവിതത്തിൽകൂടെ കാണിച്ചുകൊണ്ട് ജനങ്ങളുടെ ഇടയിലേക്കിറങ്ങി പട്ടക്കാർ വേല ചെയ്യേണ്ടിയിരിക്കുന്നു. ലോകത്തിലെ സകല അസ്വസ്ഥതകൾക്കും, അസമാധാനങ്ങൾക്കുമുള്ള ഏക പോംവഴി ക്രിസ്തുവി[illegible]ദേശിച്ചിരുന്ന സ്നേഹമനോഭാവം [illegible] സ്വാഭാവികമായി പ്രായോഗികമാ[illegible]യാണെന്നും, ഈ ലോകജീവിത[illegible]ലെ ആനന്ദങ്ങളും ഉല്ലാസങ്ങളും കേവലം ജഡികങ്ങളും നശ്വരങ്ങളുമാണെന്നും, ലോകത്തിലെ പരമാനന്ദത്തെ ലക്ഷ്യം വച്ചുകൊണ്ട് നാം ജീവിതം നിയന്ത്രിക്കേണ്ടതാണെന്നും, ക്രിസ്തുവിൽ വിശ്വസിക്കാത്തവൻ ഒരിക്കലും രക്ഷിക്കപ്പെടുകയില്ലെന്നും ഓരോ വ്യക്തിക്കും ബോദ്ധ്യം വരത്തക്കവണ്ണം പട്ടക്കാർ ജനതാമദ്ധ്യത്തിലേക്കിറങ്ങി സുവിശേഷം പ്രസംഗിക്കേണ്ടിയിരിക്കുന്നു. അതുപോലെ തന്നെ, നമ്മുടെ കുട്ടികളെ ദൈവഭക്തി അഭ്യസിപ്പിക്കുന്നതിനും, അവർക്കാവശ്യമുള്ള വിജ്ഞാനം പ്രദാനം ചെയ്യുന്നതിനും വേണ്ടി ദൈവകൃപയാൽ ക്ഷണിക്കപ്പെട്ട് ചുമതലപ്പെട്ടവരാണ് തങ്ങളെന്നുള്ള ബോധ്യം ഓരോ അദ്ധ്യാപകനും ഉണ്ടായിരിക്കണം. പൗലോസ് ശ്ലീഹാ അവരോടു പറയുന്നതും ഇപ്രകാരമാണ്: "നീ കുരുടർക്കു വഴികാട്ടുന്നവൻ, ഇരുട്ടിലുള്ളവർക്കു വെളിച്ചം, മൂഢരെ പഠിപ്പിക്കുന്നവൻ, ശിശുക്കൾക്ക് ഉപദേഷ്ടാവ്." (റോമർ 2: 20) "ഇതിന്നായിട്ടുതന്നെ ഞാൻ നിന്നെ നിർത്തിയിരിക്കുന്നത്, നിന്നിൽ എന്റെ ശക്തി കാണിക്കേണ്ടതിനും എന്റെ നാമം സർവഭൂമിയിലും പ്രസ്താവിക്കേണ്ടതിനും തന്നെ" (റോമർ 9. 17) ഈ കർത്തവ്യനിർവഹണത്തിനു ഏറ്റം അനുപേക്ഷണീയമായിരിക്കുന്നത്, പ്രഥമമായി, കർത്താവിന്റെ ശക്തി തങ്ങളിൽ കാണിക്കുകയും, അതിനുശേഷം കർത്താവിന്റെ സുവിശേഷം തങ്ങൾക്കു കിട്ടിയിരിക്കുന്ന ദാനമായ കുട്ടികളിലേക്കു പകരുകയുമാണ്. അതുകൊണ്ട് ഞാൻ ചില ഉദാഹരണത്തിൽകൂടെ മുകളിൽ കാണിച്ചതുപോലെ സാത്താന്റെ കുടിലമായ പ്രേരണകൾക്കു വശംവദരാകാതെ, അദ്ധ്യാപകർ തങ്ങളുടെ ക്ഷണികങ്ങളായ ഉയർച്ചയിലും സ്ഥാനമഹിമയിലും ഉന്മത്തരായിത്തീരാതെ, തങ്ങളെ ഭരമേല്പിച്ചിരിക്കുന്ന അദ്ധ്യേതാക്കളെ ദൈവികമായ കൂട്ടായ്മയിലേക്ക് അടുത്തുവരുന്നവരാക്കി രൂപാന്തരപ്പെടുത്തേണ്ടതാണ്.

"നിന്റെ യൗവനകാലത്തു നിന്റെ സ്രഷ്ടാവിനെ ഓർത്തുകൊൾക". ഇത് ഓരോ യുവാവിനും ദൈവംതമ്പുരാൻ കൊടുക്കുന്ന കല്പനയാണ്. ചെറുപ്പത്തിന്റെ ചുറുചുറുക്കുകൊണ്ട്, ഭാവിയെപ്പറ്റി അന്ധരായി അപഥ സഞ്ചാരം ചെയ്തുപോകുന്ന യുവാക്കൾക്കു ദൈവം കൊടുക്കുന്ന മുന്നറിവാ(warning)ണിത്. "ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ അവൻ തന്നത്താൻ ത്യജിച്ച് ക്രൂശ് എടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ" എന്നാണ് നമ്മുടെ കർത്താവു നമ്മോടു പറയുന്നത്. അല്ലാതെ നമ്മുടെ യൗവനകാലം സിനിമകളിലും, വിനോദപ്രകടനങ്ങളിലും, മദ്യപാനങ്ങളിലും ആസക്തരായി ദുർവിനിയോഗം ചെയ്തുകളകയെന്നല്ലാ, പറഞ്ഞിരിക്കുന്നത്. യുവാക്കളായ നാം സ്വയം ചിന്തിക്കേണ്ട ചില വലിയ സത്യങ്ങളുണ്ട്. നമ്മുടെ ആയുസ്സിന്റെ ദൈർഘ്യത്തെപ്പറ്റി നമുക്കു നിശ്ചയമുണ്ടോ? നമ്മുടെ ജീവൻ ഇന്നോ, നാളെയോ, ഈ നിമിഷത്തിലോ എപ്പോഴാണ് എടുക്കപ്പെടുന്നതെന്നു നമുക്കറിയാമോ? ഉടൻ ഒരുങ്ങുക, നാളത്തേക്കു മാറ്റി വയ്ക്കരുതു, നാളെ എന്തെല്ലാം സംഭവിക്കുമെന്നു നിനക്കറിയാമോ? കർത്താവായ യേശുവിനെ നിന്റെ രക്ഷിതാവായി സ്വീകരിക്കുക, അവന്റെ വരവിനുവേണ്ടി ഒരുങ്ങുക. "ദുഷ്ടൻ തന്റെ വഴികളെയും നീതികരിക്കുവാൻ തന്റെ വിചാരങ്ങളെയും ഉപേക്ഷിച്ച് യഹോവായിങ്കലേക്കു തിരിയട്ടെ. അവൻ അവനോടു കരുണ കാണിക്കും. നമ്മുടെ ദൈവത്തിങ്കലേക്കു തിരിയട്ടെ, അവൻ ധാരാളം ക്ഷമിക്കും" (യേശായാ 55: 6—7)

ശാബതിനെ ശുദ്ധീകരിക്കുകയെന്നുള്ളത്. അലംഘനീയമായ ഒരു കല്പനയാകുന്നു. അതിനെ ലംഘിക്കുന്നവനു വരുവാനിരിക്കുന്ന ന്യായവിധി ഭയങ്കരമാകുന്നു. ആയതിനാൽ പശ്ചാത്താപചിത്തരായി മേലിൽ നമുക്ക് യഥാർഹം ശാബതാഘോഷിക്കാം. ദൈവതിരുനാമമഹത്വത്തിനും, നീതിയുടെ പരിപാലനത്തിനുമായി ആ ദിവസത്തെ നമുക്കു വേർതിരിക്കാം, ഇത്രയുംനാൾ നമ്മെ പോററിപ്പുലർത്തിയ ദൈവംതമ്പുരാനെ കൃതജ്ഞതാപുരസ്സരം സ്മരിച്ചുകൊണ്ട്, മേലിലും ദൈവികാനുഗ്രഹങ്ങൾ നിരർഗ്ഗളമായി ചൊരിയുന്നതിന് ഓരോ വിദ്യാർത്ഥിയും ദൈവത്തോട് മുട്ടിപ്പായി അപേക്ഷിക്കുക. ആഴ്ചയിൽ ആറുദിവസങ്ങൾ നമുക്കു പാഠം പഠിക്കുവാനും, ഇതരലൗകിക കാര്യങ്ങൾക്കായുമുണ്ടല്ലോ. ഒരു ദിവസം ദൈവ വേലയ്ക്കുവേണ്ടിയും, നിരന്തര ജീവിതത്തിനാവശ്യമായ ആത്മീക പ്രചോദനത്തിനും ധാർമ്മിക പ്രബുദ്ധതയ്ക്കും ക്രിസ്തീയസ്വഭാവ വൈശിഷ്ട്യത്തിനുള്ള ഉത്തേജനം പ്രാപിക്കുന്നതിനായിട്ടും നമുക്കു വിനിയോഗിക്കരുതോ? ദൈവത്തെ ഭയപ്പെട്ട് അവന്റെ കല്പനകളെ പ്രമാണിച്ചുകൊൾക അതാകുന്നു സകല മനുഷ്യർക്കും വേണ്ടത്. ദൈവം നല്ലതും തീയതുമായ സകല പ്രവൃത്തികളേയും സകല രഹസ്യങ്ങളുമായി ന്യായവിസ്താരത്തിലേക്കു വരുമല്ലോ" (സഭാപ്രസംഗി 12: 13,14)

### ഈ ആഴ്ചയിലെ വിശേഷദിവസങ്ങൾ.

മാർച്ച് 13 ശനി. (നാല്പതു സഹദേന്മാരുടെ ഓർമ്മ) 14 മംശറിയൊ ഞായറാഴ്ച.

### വാരപഞ്ചാംഗം

| | മാർച്ച് | കുംഭം |
|---|---|---|
| ഞായർ | 7 | 23 |
| തിങ്കൾ | 8 | 24 |
| ചൊവ്വാ | 9 | 25 |
| ബുധൻ | 10 | 26 |
| വ്യാഴം | 11 | 27 |
| വെള്ളി | 12 | 28 |
| ശനി | 13 | 29 |

**Thought for the Week**

First keey thyself in peace, and then shall thou be able to mrke peace among others.

Thomas A. Kempis.

THE CHURCH WEEKLY

## പരിവർത്തനം കാംക്ഷിക്കുന്ന ജനത.

തിരു–കൊച്ചി തെരഞ്ഞെടുപ്പ് കഴിഞ്ഞിരിക്കുന്ന ഈ സന്ദർഭത്തിൽ നമ്മുടെ ചിന്തയ്ക്കു വിഷയീഭവിക്കേണ്ട ചില പാഠങ്ങൾ ഉണ്ട്. 1947–ൽ ഭാരതം സ്വാതന്ത്ര്യം നേടി. അതിന് മുമ്പ് 60 കൊല്ലത്തെ മഹനീയ സേവനചരിത്രവും പാരമ്പര്യവുമുള്ള ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് ഭരണമേററു. ത്യാഗപൂർണ്ണമായ ജീവിത നൈർമ്മല്യംകൊണ്ട് ജനസ്വാധീനത നേടിയ നേതാക്കന്മാർ അധികാരത്തിൽ വന്നു. കോൺഗ്രസ്സ് അധികാരവർഗ്ഗമായി മാറിയപ്പോൾ മുമ്പ് ഒററക്കെട്ടായി നിന്ന് സഹന സമരം നടത്തിയ നേതാക്കന്മാർ തമ്മിൽ ഉൾപ്പോരും വടംവലികളും വ്യക്തിമത്സരങ്ങളും വർദ്ധിച്ചു. അവർ തമ്മിലുണ്ടായിരുന്ന ഐക്യമനോഭാവവും, ടീം സ്പിരിററും ശിഥിലീഭവിച്ചു. രാജ്യസേവനം ലക്ഷ്യമായിരുന്ന കാലത്ത് അവരെ തമ്മിൽ ബന്ധിച്ചിരുന്ന ആദർശങ്ങൾക്കുപകരം മത്സരവും, കുത്തിത്തിരിപ്പുകളും നേതൃനിരയിൽ വന്നുകയറി. ഓരോ നേതാവിനും ഓരോ അഭിപ്രായമുണ്ട്. അതു സാധിച്ചില്ലെങ്കിൽ ആ ലക്ഷ്യം സാധിക്കുന്നതിന് ഇതരമാർഗ്ഗങ്ങളെ തേടി പുറപ്പെട്ടു. കോൺഗ്രസ്സിൻെറ നേതൃനിരയിൽ കണ്ടിരുന്ന പലരും അവിടെനിന്ന് അപ്രത്യക്ഷമായി പുതിയ പാർട്ടികളും പുതിയ ആദർശങ്ങളുമായി ജനസാമാന്യത്തിൻെറ ഇടയിൽ അവർ പ്രലോഭനങ്ങളും, വാഗ്ദാനങ്ങളുംകൊണ്ട് ആഭ്യന്തരമത്സരം അഴിച്ചു വിട്ടു. ഇങ്ങനെയുണ്ടായ ഐക്യ ശൈഥിലീകരണം സാധാരണ ജനങ്ങളുടെ ചിന്താഗതിയിൽ വളരെയധികം കുഴപ്പങ്ങൾ സൃഷ്ടിച്ചു. ഏതെങ്കിലും വിധത്തിൽ അസംതൃപ്തിക്കു വശംവദരായവർ ആ കാരണത്തിലുള്ള ഒരു ഐക്യനിര സൃഷ്ടിച്ച് കോൺഗ്രസ്സിനെ എതിരിട്ടു. കഴിഞ്ഞ തെരഞ്ഞെടുപ്പിൽ അസംതൃപ്തിയുടെ രേഖപ്പെടുത്തൽ ആണു നടന്നത്. എന്തുകൊണ്ട് കോൺഗ്രസ്സ് നിര ബലഹീനമായി ഭവിച്ചു എന്ന് സ്വയം പരിശോധിക്കാനുള്ള അവസരം അവർക്ക് ലഭിച്ചിരിക്കയാണ്. കേവലം ഒരു ന്യൂനപക്ഷമായി പ്രതിപക്ഷത്തു നിൽക്കുന്നതിനാണ് ഇപ്പോൾ അവർക്ക് ഇടവന്നതെങ്കിലും രാജ്യത്തെ ജനതയിൽ അവർക്കുള്ള സ്വാധീനക്കുറവിനു കാരണമെന്തെന്ന് അവർ സ്വയം പഠിക്കണം. അവരുടെ തെററുകൾ തിരുത്തണം. രാജ്യത്ത് സംതൃപ്തിയുടെ ശതമാനം വർദ്ധിപ്പിക്കാതെ അവരുടെ സ്വാധീനം വീണ്ടെടുക്കാൻ സാധ്യമല്ല. അറുപതു ശതമാനം ജനങ്ങൾ അസംതൃപ്തിയിൽ കിടക്കാൻ അനുവദിക്കുന്ന ഗവർമ്മെൻറു ഒരു തെരഞ്ഞെടുപ്പിൽ പരാജയമടയുകയേയുള്ളു. ജനസാമാന്യത്തിൻെറ ഇടയിൽ ഇല്ലാത്തവരും ഉള്ളവരും തമ്മിൽ വളരെയധികം ഉൽത്തിരക്കുകൾ ഉണ്ട്. വൻകിട മുതലാളിമാർ ഈ രാജ്യത്ത് ദുർല്ലഭമാണെങ്കിലും, പട്ടിണിക്കാർ അമ്പതു ശതമാനത്തിലധികമാണെന്നു ധരിക്കണം. അല്പമൊക്കെയുള്ളവനും താരതമ്യ വിവേചനംകൊണ്ട് അയൽവക്കത്തു കൂടുതലുള്ളവനെ നോക്കി അസംതൃപ്തി വർദ്ധിപ്പിക്കും. അങ്ങനെയുള്ള അസംതൃപ്തിയും ഈ തെരഞ്ഞെടുപ്പിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അസംതൃപ്തിയെ മുതലെടുക്കുവാനും ആളിക്കത്തിക്കുവാനും അറിയാവുന്ന ഒരു കക്ഷി ഇവിടെ ഉണ്ടെന്നു ധരിച്ചിട്ടുള്ള കോൺഗ്രസ്സുകാർ എന്തുകൊണ്ട് ആ അസംതൃപ്തിയുടെ പരിഹാര പ്രയത്നങ്ങളിൽ ആത്മാർത്ഥമായി പ്രവർത്തിച്ചില്ല. ഈശ്വരവിശ്വാസത്തെയും സദാചാര മൂല്യങ്ങളെയും അപകടത്തിലാക്കുന്ന ഒരു രാഷ്ട്രീയ സിദ്ധാന്തം സ്വീകരിച്ച പാർട്ടി ഇവിടെ ഉണ്ടെന്ന് അറിയാമായിരുന്നിട്ടും അസ്വസ്ഥരും അശരണരുമായ ജനസാമാന്യത്തിൻെറ നിലഭദ്രപ്പെടുത്തുവാൻ ഇവിടെയുള്ള "പൗരോഹിത്യ മുതലാളിക്കൂട്ടുകെട്ട്" എന്നധിക്ഷേപിക്കപ്പെടുന്ന കോൺഗ്രസ്സുകാർ എന്തു ചെയ്തിട്ടുണ്ട്, ചെയ്തുകൊണ്ടിരിക്കുന്നു എന്നും ആരായേണ്ടതാണ്. വളരെയധികം ചെയ്തു എന്നും ചെയ്യുന്നു എന്നും പറയുവാൻ നമുക്കുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. കഷ്ടകാലത്തിൽനിന്ന് ഒരു പരിവർത്തനം ലഭിക്കാവുന്ന ഏതു പരിതസ്ഥിതിയും "ഇല്ലാത്തവനു" സ്വാഗതം ചെയ്യാവുന്നതുകൊണ്ട് ഏതു വാഗ്ദാനങ്ങളിലും അവർ ഭ്രമിക്കുന്നെങ്കിൽ എന്താണത്ഭുതം. അവർക്ക് മിഥ്യാ വാഗ്ദാനങ്ങൾ നൽകി വഴിതെററിക്കുന്നുവെന്നു അപലപിക്കപ്പെടുന്ന പരക്കാൾ സാധാരണജനങ്ങളുടെ വിശ്വാസം സമാർജ്ജിക്കുവാൻ ഈശ്വര വിശ്വാസികൾക്കു സാധിക്കണം. എന്തുകൊണ്ട് ബ്രിട്ടനിലും അമേരിക്കയിലും കമ്യൂണിസ്റ്റു കക്ഷിക്ക് പ്രാബല്യം ലഭിക്കുന്നില്ല. അവിടത്തെ സാധാരണക്കാരൻെറ ജീവിതം അവിടെ സുരക്ഷിതമായതുകൊണ്ട് വാഗ്ദാനങ്ങളിൽ അവർ ഭ്രമിക്കേണ്ടതില്ല. അതുപോലെയുള്ള സാമുദായിക പരിവർത്തനവും ജീവിത സുരക്ഷിതത്വം പ്രദാനം ചെയ്യുന്നതിൽ മുൻകൈ എടുക്കാതെ വോട്ടു ചോദിച്ചാൽ ആ കക്ഷി അർഹിക്കുന്ന പരാജയം ലഭിച്ചുവെന്നു വരാം. ജനസാമാന്യത്തിൽ നിന്നു അകന്നു കഴിയുന്ന ഒരു അധികാരവർഗ്ഗമായി ഒരു പ്രബലകക്ഷിയും ജനായത്ത രീതിയിൽ വളരുന്നതല്ല. അതുകൊണ്ട് അസംതൃപ്തിയുടെ വോട്ടു രേഖപ്പെടുത്താൻ ഇടവരാതെ സംതൃപ്തിയുള്ളവരുടെ ഭൂരിപക്ഷം നാട്ടിൽ രേഖപ്പെടുത്താൻ ഇടവരട്ടെ. ഇല്ലാത്തവൻെറ പ്രതീക്ഷകളെയും ഭാവനകളെയും തട്ടിയുണർത്തുന്ന രീതിയിൽ ഈശ്വരനിൽ വിശ്വസിക്കുന്നുവെന്നു അവകാശപ്പെടുന്നവർ ഇറങ്ങി പ്രവർത്തിക്കട്ടെ. അപ്പോൾ പരിവർത്തനം കാംക്ഷിക്കുന്ന ജനതയുടെ വോട്ടും ലഭിക്കുമെന്നു ന്യായമായി പ്രതീക്ഷിക്കാം.

### ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| അറു മാസത്തേക്ക് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | [illegible] |

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# പരാജയം ഭവിച്ച സ്ഥാനത്തുതന്നെ ജീവിതം പുനരാരംഭിക്കുക

(എം. ററി.)

"ക്രിസ്തു കഷ്ടം അനുഭവിക്കയും മൂന്നാം നാൾ മരിച്ചവരിൽനിന്നു് ഉയിർത്തെഴുന്നേൽക്കയും അവന്റെ നാമത്തിൽ മാനസാന്തരവും പാപമോചനവും യെരുശലേമിൽ തുടങ്ങി സകല ജാതികളിലും പ്രസംഗിക്കയും വേണം എന്നിങ്ങനെ എഴുതിയിരിക്കുന്നു.,, എന്നു അവൻ അവരോടു പറഞ്ഞു. (വി. ലൂക്കോസ് 24:46-47.)

നമ്മുടെ കർത്താവു് ഉയിർത്തെഴുന്നേററവനായി ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ടപ്പോൾ വലിയ ഒരു ദർശനമാണു് അവരുടെ മുമ്പാകെ വച്ചതു്. അതു് ലോകമെങ്ങും സുവിശേഷം അറിയിക്കണമെന്നുള്ളതായിരുന്നു. "യെരുശലേമിൽതുടങ്ങി" ലോകത്തിന്റെ അറുതിവരെ പോകണമെന്നുള്ളതായിരുന്നു അവർക്കുള്ള നിർദ്ദേശം. എന്നാൽ യെരുശലേമിൽ തുടങ്ങണമെന്നു പ്രത്യേകം പ്രസ്താവിച്ചതിന്റെ അർത്ഥമെന്തായിരുന്നു?

യരുശലേം യഹൂദന്മാരുടെ മതകേന്ദ്രമായിരുന്നതിനാൽ അതിനു വലിയ പ്രാധാന്യം ഉണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ ആ കാരണത്താലല്ലായിരിക്കണം ശിഷ്യന്മാരുടെ സുവിശേഷവേല യേരുശലേമിൽ തുടങ്ങണമെന്നു കർത്താവു ആവശ്യപ്പെട്ടതു്. ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം അവരുടെ വേലയ്ക്കു് ഏററവും പ്രതികൂലസാഹചര്യങ്ങൾ ഉണ്ടാകാമായിരുന്ന സ്ഥാനമായിരുന്നു യരുശലേം. ഒന്നാമതായി അവരുടെ ജീവിതത്തിലെ ഏററവും വലിയ പരാജയങ്ങൾ അവർക്കുണ്ടായതു യേരുശലേമിൽ വച്ചായിരുന്നു. ആ സ്ഥലത്തെക്കുറിച്ചു് അവർക്കുണ്ടായിരുന്ന സ്മരണകൾ ഒന്നും തന്നെ സന്തോഷകരമോ പ്രോൽസാഹജനകമോ ആയിരുന്നില്ല. അവരുടെ തോ[...]വിക്കു സാക്ഷ്യം വഹിച്ച പലരും [...]വിടെ ജീവിച്ചിരുന്നു. അവരെ അ[...]ഭിമുഖീകരിക്കുകയെന്നുള്ളതു് ആ പാ[...]ട്ട ശിഷ്യന്മാർക്കു പ്രയാസമായിരുന്നതു മാത്രമല്ല. യേരുശലേം അ[...] ശത്രുക്കളുടെ കേന്ദ്രമായിരുന്നു[...]ഗവൺമെൻറിന്റെയും യഹൂദമ[...]ന്റെയും അധികാരികൾ അവരെയും അവരുടെ സുവിശേഷത്തെയും വെറുത്തിരുന്നു. അവർ പ്രത്യക്ഷപ്പെട്ടാൽ മർദ്ദനവും തടവും മരണവുമായിരിക്കും അവർക്കുള്ള പ്രതിഫലം. അതെല്ലാം സഹിക്കാമെന്നു നിശ്ചയിച്ചാൽ തന്നെയും തങ്ങളുടെ ഗുരുവിനെ ക്രൂശിച്ചവരോടു ക്ഷമാപൂർവം വർത്തിക്കുവാനും അവരെ സ്നേഹിക്കുവാനും അവർക്കു കഴിയുമോ? ഇങ്ങനെയുള്ള പല പ്രയാസങ്ങളും സംശയങ്ങളും യെറുശലേമിലേക്കു തിരിച്ചുപോകുവാൻ അവരെ വിമുഖരാക്കിയിരിക്കണം. എന്നാൽ അവരുടെ വേല യെറുശലേമിൽതന്നെ ആരംഭിക്കണമെന്നു കർത്താവു കല്പിച്ചു.

പലപ്പോഴും ദൈവം ഇതാണു നമ്മോടും ആവശ്യപ്പെടുന്നതു്. നാം പരാജയപ്പെട്ട സ്ഥാനത്തുതന്നെ നിന്നുകൊണ്ടു ദൈവത്തെ സേവിക്കുകയും ദൈവത്തിന്റെ ശക്തിക്കു സാക്ഷ്യം വഹിക്കുകയും ചെയ്യണമെന്നു്. നമ്മെ ഏററവും അടുത്തറിയുന്ന ആളുകളുടെ ഇടയിൽ നമ്മുടെ സ്വന്തം കുടുംബത്തിലൊ, നാം ജോലി ചെയ്യുന്ന സ്ഥാപനത്തിലൊ സമൂഹത്തൊ നമ്മുടെ കുററങ്ങളെയും കുറവുകളെയും നമ്മുടെ തോൽവികളെയും ഏററുപറഞ്ഞു് ഒരു പുതിയജീവിതം ആരംഭിക്കയെന്നുള്ളതു് എത്ര പ്രയാസമേറിയ ഒരു കാര്യമാണു്. എന്നാൽ ഒരു ക്രിസ്ത്യാനിക്കു പലപ്പോഴും ദൈവത്തിൽനിന്നുണ്ടാകുന്ന ആഹ്വാനം അങ്ങനെ ചെയ്യുവാനാണു്. യേശുക്രിസ്തുവിന്റെ ദർശനം ജീവിതത്തിൽ അനുദിനം പുതുക്കുകയും തന്റെ അളവററ ശക്തിയിൽ അഭയം പ്രാപിക്കുകയും ചെയ്യുന്നവർക്കു പ്രതികൂലസാഹചര്യങ്ങളുടെ വെല്ലുവിളിയെ സധൈര്യം നേരിടുവാൻ കഴിയേണ്ടതാണു്. പ്രയാസമുള്ള സ്ഥാനങ്ങളെ ഉപേക്ഷിച്ചു പുതിയ പുതിയ സ്ഥാനങ്ങളെ തേടുന്നതു പലപ്പോഴും ഭീരുത്വത്തിന്റെ ലക്ഷണമാണു്. അപരിചിതരുടെ മുമ്പാകെ ക്രിസ്തുവിനെ സാക്ഷിക്കുന്നതു താരതമ്യേന എളുപ്പമാണു്. എന്നാൽനാമുമായി എപ്പോഴും ഇടപെട്ടുകൊണ്ടിരിക്കുന്നവരുടെ മുമ്പാകെ സാക്ഷ്യം വഹിക്കുവാൻ വളരെയേറെ അനുഭവയാഥാർത്ഥ്യവും ആത്മാർത്ഥതയും ധൈര്യവും ആവശ്യമാണു്. അവിടെയാണു് നമ്മുടെ ജീവിതത്തിലെ ഏററവും വലിയ വിജയങ്ങൾ കർത്താവിന്റെ ശക്തിയാൽ നാം നേടേണ്ടതു്. നമ്മുടെ ജീവിതത്തെക്കുറിച്ചും നാം മുഖാന്തിരം ലോകത്തെക്കുറിച്ചും ദൈവത്തിനുള്ള പ്ളാനിൽ വിധിനിർണ്ണായകമായ സ്ഥാനമാണു് അതു്.

ഒരു പുതിയ ജീവനും ദർശനവും നൽകി നമ്മെ പഴയസ്ഥാനങ്ങളിലേക്കു് അയയ്ക്കുവാൻ ദൈവത്തിനു കഴിയും എന്നുള്ളതു വളരെ ആശ്വാസകരമായ ഒരു കാര്യമാണു്. യേരുശലേമിൽ തിരിച്ചുപോയ ശിഷ്യന്മാർ രൂപാന്തരപ്പെട്ട മനുഷ്യരായിരുന്നു. ഉയിർത്തെഴുന്നേററ ക്രിസ്തുവുമായുള്ള അവരുടെ ബന്ധം അവരെത്തന്നെയും അവരുടെ പരിസരങ്ങളെയും പാടെ വ്യത്യാസപ്പെടുത്തി. അതുകൊണ്ടു അവർക്കു തോൽവി പററിയസ്ഥാനത്തേക്കു തിരിച്ചുപോകുവാൻ അവർ മടിച്ചില്ല. പഴയപരിചയക്കാരനെ കണ്ടുമുട്ടിയപ്പോൾ അവർക്കു ലജ്ജയുമുണ്ടായില്ല. കാരണം, അവരുടെ ജീവിതത്തെ രൂപാന്തരപ്പെടുത്തിയ ക്രിസ്തുവിന്റെ ശക്തിക്കു സാക്ഷ്യം വഹിക്കുവാനുള്ള ഒരവസരമായി മാത്രം അവർ അതെല്ലാം സ്വീകരിച്ചു. മനുഷ്യരെക്കുറിച്ചുള്ള ഭയം അവരെ അലട്ടിയില്ല. കഷ്ടാനുഭവവും മരണവും അവർക്കു നിസ്സാരമായി തോന്നി. അവരുടെ ഭാവിയെക്കുറിച്ചുള്ള ആ കലാചിന്തയെല്ലാം വിട്ടുമാറി. അവരെയും അവർക്കുള്ളതിനെയും കർത്താവിന്റെ പാദപീഠത്തിങ്കൽ സമർപ്പിക്ക മാത്രമായിരുന്നു അവരുടെ കർത്തവ്യം. യെരുശലേം നിവാസികളോടും കർത്താവിനെ ക്രൂശിച്ചവരോടു തന്നെയും അവർക്കുണ്ടായിരുന്ന മനോഭാവം പാടേ മാറി. പകയും വൈരാഗ്യവും ഒന്നും അവരിൽ ശേഷിച്ചില്ല. എല്ലാവരുടെയും രക്ഷയ്ക്കുവേണ്ടിയുള്ള ആകാംക്ഷ മാത്രം ശേഷിച്ചു. അവരുടെ ലോകം ഒരു പുതിയ ലോകമായിമാറി. നമ്മുടെ ലോകത്തെയും ഇതുപോലെ കാണുവാൻ നമുക്കു കഴിഞ്ഞിരുന്നെങ്കിൽ അതിനുള്ള ഏകമാർഗ്ഗം അവരുടെ ജീവിതത്തെ കർത്താവു നിയന്ത്രിച്ചതുപോലെ നമ്മുടെ ജീവിതത്തെയും നിയന്ത്രിക്കുകയാണു്. നാം അതിനു തയാറുണ്ടോ?

———

# ക്രിസ്തുമതവും മിഷ്യനറിമാരുടെ മഹത്തായ സേവനവും

## ആരോഗ്യവകുപ്പ് മന്ത്രിണി രാജകുമാരി അമൃതകൌറിന്റെ വെല്ലൂർ പ്രസംഗത്തിൽ നിന്നു്

ഉത്തമവും ഉൽകൃഷ്ടവുമായ ലക്ഷ്യങ്ങൾ സാക്ഷാൽക്കരിക്കുന്നതിനു വേണ്ടിയുള്ള പ്രതിഷ്ഠാപിതം സഭാസൽഫലപ്രദായകങ്ങളാകുന്നു. അതു വ്യക്തികൾക്കു് എന്നവണ്ണം സമുദായങ്ങൾക്കും സർവഥാ പ്രയോജനകരങ്ങളത്രേ. പൊതുജനാരോഗ്യം വിദ്യാഭ്യാസം എന്നീ രംഗങ്ങളിലുള്ള സൃഷ്ടിപരമായ പ്രവർത്തനങ്ങൾമൂലം മാനുഷിക ദുരിതങ്ങളും അജ്ഞാനാന്ധകാരവും പാടെ വിപാടനം ചെയ്തു ഭാരതത്തിന്റെ ഭാസുരമായ ഭാവിയും ക്ഷേമൈശ്വര്യങ്ങളും കൈവരുത്തുന്നതിനു വേണ്ടി ക്രൈസ്തവധർമ്മദീപം പ്രകാശിപ്പിക്കുന്നതിനേക്കാൾ ശ്രേഷ്ഠതരമായി ക്രൈസ്തവമിഷ്യനറിമാർക്കു മററു യാതൊന്നും ചെയ്യുവാനില്ലെന്നാണ് എന്റെ സുചിന്തിതമായ അഭിപ്രായം.

നവംനവങ്ങളായ ആശയങ്ങളും ഉൽകൃഷ്ടങ്ങളായ നടപടികളും ആധുനികകാലത്തു ധാരാളം സാമുദായികമണ്ഡലങ്ങളിൽ ദൃശ്യമാകാറുണ്ടു്. നമ്മുടെ രാജ്യം ഗ്രാമങ്ങളുടെ ഒരു സമുദായമത്രേ. ഗ്രാമീണരുടെ ആവശ്യങ്ങളെപ്പററി നാം കൂടുതൽ ശ്രദ്ധ പതിപ്പിക്കുകയും അവയെ നാം യുവജനങ്ങൾക്കു ചൂണ്ടിക്കാണിച്ചുകൊടുക്കുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമായിരിക്കുന്നു. എങ്കിൽ മാത്രമേ പതിതരെ പരിത്രാണനം ചെയ്യുന്നതിൽ അവർ ഉത്സുകരാകയുള്ളു.

ഉൽകൃഷ്ടകൃത്യങ്ങൾക്കു പലപ്പോഴും മാർഗ്ഗതടസങ്ങൾ ഉണ്ടാകാറുണ്ടു്. എന്നാൽ തൃപ്തികരമായ പിൻതുണയുടെ അഭാവം മൂലം കാലാന്തരത്തിൽ യാതൊരു ഉത്തമലക്ഷ്യവും സംപ്രാപ്യമാകാതിരുന്നിട്ടില്ല.

യേശുക്രിസ്തുവിന്റെ പ്രബോധനങ്ങൾ നമ്മുടെ ദൈനംദിനജീവിതത്തിൽ നാം പ്രായോഗികമാക്കുന്നതു് മൂലം അതിന്റെ മഹത്തായ സന്ദേശം ഏററം ഫലപ്രദമായ രീതിയിൽ പ്രചരിപ്പിക്കുന്നതിനു സാധിക്കുമെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. ക്രിസ്തുദേവനു് ഏററം പ്രിയംകരമായിരുന്ന രോഗശമന ശുശ്രൂഷയിൽ തന്റെ അനുഗാമികൾ യഥാർത്ഥത്തിൽ പ്രവർത്തിച്ചിട്ടുള്ളതുപോലെയും ഇപ്പോൾ പ്രവർത്തിച്ചുവരുന്നതുപോലെയും ഭാവിയിലും കാര്യക്ഷമമായി പുരോഗമിക്കുവാൻ സാധിക്കുന്നപക്ഷം ക്രിസ്തുനാഥൻ അതിമനോജ്ഞമായ രീതിയിൽ അരുളിച്ചെയ്തിട്ടുള്ള മഹത്തായ ദൂതിനെ അവർ യഥാർത്ഥത്തിൽ സത്യമായിത്തന്നെ ഉൽഘോഷിക്കുന്നവർ ആയിരിക്കും. "നിന്റെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടുംകൂടെ നിന്റെ ദൈവമായ കർത്താവിനെ സ്നേഹിച്ചു വന്ദിക്കണം" ഇതുതന്നെയല്ലോ പ്രഥമവും പ്രധാനവുമായ കല്പന. രണ്ടാമത്തു് "നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണം". പ്രവാചകപ്രമാണങ്ങളും ഈ രണ്ടു ദൈവിക കല്പനകളേയും അധാരമാക്കിയിട്ടുള്ളവയാണ്.

ദിനരാത്രങ്ങൾ അനുക്രമമായി ആവിർഭവിക്കുന്നതുപോലെ സമസൃഷ്ടിസ്നേഹം യഥാർത്ഥദൈവികസ്നേഹത്തിൽ നിന്നും ഉത്ഭൂതമാകുന്നു. വിദ്വേഷത്തെ സ്നേഹംകൊണ്ടും പരസ്പരധാരണകൊണ്ടും നമുക്കു വിജയിക്കാം. വാസ്തവത്തിൽ ഏതൽ പ്രചോദാവികാരം മതവൈരാഗികളായ ചുരുക്കംചില കക്ഷികളിൽ മാത്രമേ കുടികൊള്ളുന്നുള്ളു എന്നു വന്നേക്കാം, എന്നിരുന്നാലും അതു് ഒരു വെല്ലുവിളിയും നാം അഭിമുഖീകരിക്കേണ്ടതായ ഒരു ഉപാധിയുമത്രെ.

നമ്മുടെ വിദേശസുഹൃത്തുക്കൾ അമേരിക്കരോ ബ്രിട്ടീഷുകാരോ മറേറതെങ്കിലും വർഗ്ഗക്കാരെയോ പോലെയല്ല പ്രത്യുത മാനവസമുദായസേവകരും, തങ്ങൾ ദത്തെടുത്ത രാജ്യത്തോടു് അതീവ ഭക്തിയുള്ളവരുമായിട്ടാണ് ഇവിടെ വർത്തിച്ചുവരുന്നതു്, അപ്രകാരമായാൽ അവർ എക്കാലത്തും സ്വാഗതാർഹരുമാണ്. അതേ ക്രിസ്തുമതം മറേറതു മതത്തേയുംപോലെ ഭാരതീയ സംസ്കാരത്തിന്റെയും ദേശീയപശ്ചാത്തലത്തിന്റെയും ഒരു മുഖ്യഅംശംതന്നെയാണെന്നും ഒരു മതേതരരാഷ്ട്രത്തിൽ എല്ലാമതങ്ങൾക്കും സ്ഥാനമുണ്ടെന്നും നമ്മുടെ അഭിവന്ദ്യ പ്രധാനമന്ത്രി പണ്ഡിററു നെഹ്റു പല പ്രാവശ്യം പ്രസ്താവിച്ചിട്ടുള്ളതു് ഇത്തരുണത്തിൽ പ്രത്യേകം സ്മരണീയമത്രെ. മതവൈരാഗ്യത്തെ സഹിഷ്ണുതയാൽ അഭിമുഖീകരിക്കാം. വിശ്വാസസ്ഥൈര്യവും പൌരുഷവുമാകുന്ന ആസന്നമായ ആവശ്യം സ്നേഹം സകലതിനേയും സംയമിക്കുകയും ചെയ്യുന്നു.

(പി. സി. ആൻഡ്റൂസ് ബി. എ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മത്തായി. 19 23—26

ധനവാനായ ഒരു മനുഷ്യനു് സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുവാൻ പ്രയാസമാകുന്നതെന്തുകൊണ്ടായിരിക്കാം. ധനം ഒരുവനെ നന്മ, കർത്തവ്യം, ദൈവത്തിന്റെ സ്നേഹം ആദിയായ കാര്യങ്ങൾ കാണുവാൻ പാടില്ലാത്ത പ്രകാരത്തിൽ അന്ധനാക്കുവാനെളുപ്പമുണ്ടു്. പണം, പണത്തിനു് സമ്പാദിക്കുവാൻ കഴിയുന്ന കാര്യങ്ങൾ എന്നിവയിൽ നാമും മോഹമുള്ളവരല്ലേ? ഈവക കാര്യങ്ങളിലുള്ള താല്പര്യം ആത്മീക കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നതിനു് പ്രയാസമുണ്ടാക്കുന്നില്ലേ? കണ്ണിനുമുമ്പിൽ പിടിക്കുന്ന ഒരു സ്വർണ്ണനാണയം പോലെ തന്നെ ഒരു ചെമ്പുതുട്ടും നമ്മുടെ കണ്ണുകളിൽ നിന്നു് വെളിച്ചം തടയുവാൻ പ്രാപ്തമാണു്. നമുക്കുള്ള വസ്തുവകകൾ, അതല്ലെങ്കിൽ അന്യർക്കുള്ള സമ്പാദ്യത്തെ പറ്റി നമുക്കുള്ള അസൂയ ഇവ നമ്മെ അന്ധരാക്കാതിരിക്കണമെങ്കിൽ ദൈവത്തിന്റെ കൃപ നമുക്കാവശ്യമത്രേ. നമുക്കുള്ള ഏതു നേട്ടങ്ങളും സമ്പാദ്യങ്ങളും ക്രിസ്തുവിന്റെ സേവനത്തിനു് വിനിയോഗിക്കുവാൻ താൻ നമ്മോടാവശ്യപ്പെടുന്നുണ്ടു്. അവ യാതൊന്നും നമ്മുടെ മേൽ കർത്തവ്യം നടത്താതെ അവയുടെ മേൽ നാം അധികാരികളായി തീർന്നെങ്കിലേ തിരുവിഷ്ടം നിർവഹിക്കുവാൻ നമുക്കു സാധിക്കൂ. നമുക്കുള്ള സർവ്വവും ദൈവത്തിന്റെ ദാനങ്ങളാകുന്നു. അവയെ ഒരു ട്രസ്റ്റായി നാം കൈവശം വെച്ചുകൊണ്ടിരിക്കണം. അവയെ ശരിയായി വിനിയോഗിക്കുവാൻ നമുക്കു് ഉത്തരവാദിത്വമുണ്ടു്. നാമും നമ്മുടെ ദൈവവും തമ്മിലുള്ള ബന്ധത്തെ വിഘാതപ്പെടുത്തുന്ന ഏതെങ്കിലും നമ്മിലോ നമ്മുടെ കൈവശമോ ഉണ്ടോ?.

ചൊവ്വാ. മത്തായി. 19.27—30.

ശിഷ്യന്മാർ ആകാംക്ഷ പ്രദർശിപ്പിക്കേണ്ട ഒരു കാര്യമായിരുന്നോ ഇതു്? പ്രതിഫലത്തെ പ്രതി അല്ലെങ്കിൽ അതുകൊണ്ടു് ലാഭമുള്ളതുകൊണ്ടാണോ നാം നന്മ ചെയ്യേണ്ടതു്. അതൊരു ശരിയായ മനോഭാവമാണോ? ശിഷ്യന്മാർ പ്രതിഫലത്തെപറ്റി ഇത്ര ആകാംക്ഷ പ്രദർശിപ്പിച്ചതിൽ കർത്താവു് എന്തുകൊണ്ടു് അവരെ ശാസിച്ചില്ല. കർത്താവു് അവിടെ സഹിഷ്ണുതയും സഹതാപവും ആണു് പ്രദർശിപ്പിച്ചിരുന്നതു്. നന്മ പ്രവർത്തിക്കുന്നവർക്കു് പ്രതിഫലം ലഭിക്കുമെന്ന പ്രതീക്ഷ സ്വാഭാവികമെന്നു് കർത്താവു് മനസ്സിലാക്കി. ഉത്തമജീവിതം അർത്ഥസമ്പൂർണ്ണമായിരിക്കണമല്ലോ, ദീർഘകാലയളവിലെങ്കിലും അതു് അർത്ഥവത്താകണം. ലോകം സാന്മാർഗ്ഗികാടിസ്ഥാനത്തിലാണു് പണിയപ്പെട്ടിരിക്കുന്നതു്. അതിന്റെ അർത്ഥം വിശ്വസ്തമായ ജോലിയും ഉത്തമജീവിതവുംമൂലം അഭിവൃദ്ധിയും ജീവിതാനന്ദവും സംപ്രാപ്യമാണെന്നത്രേ. ശത്രുനയം അത്യാഗ്രഹവും ഫലദായകവുമല്ലെന്നല്ലേ യുദ്ധങ്ങൾ തെളിയിക്കുന്നതു്. "മുമ്പെ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പിൻ, അതോടുകൂടെ ഇതൊക്കെയും നിങ്ങൾക്കു കിട്ടും" എന്നാണു്. "എന്തുതിന്നും എന്തു ഉടുക്കും" എന്നിപ്രകാരം വിചാരപ്പെടുന്നവരോടു് കർത്താവു് പറഞ്ഞതു്. എന്നാൽ അതിനു് ഒരു കാര്യം ആവശ്യമാകുന്നു. ദൈവത്തിന്റെ നിയമങ്ങൾ പാലിക്കുവാൻ—അഥവാ അതു് ഫലം തരുന്നില്ലെന്നു തോന്നിയാലും—തയാറാകണം. ദൈവത്തിന്റെ തിരുവിഷ്ടം എന്തായിരുന്നാലും അതു സന്തോഷത്തോടുംസന്മനസ്സോടുംകൂടെ നാം നിറവേറ്റുമോ?

ബുധൻ. മത്തായി. 18. 21—35

നമ്മോടു തെറ്റു ചെയ്യുന്നവരോടു് നാമെത്ര പ്രാവശ്യം ക്ഷമിക്കണം ഏഴുപോയിട്ടു ഒരു പ്രാവശ്യംതന്നെ നമുക്കു് പ്രയാസമാണു്. എന്നാൽ യേശുതമ്പുരാൻ പറയുന്നതിന്റെ അർത്ഥം എണ്ണമില്ലാത്തിടത്തോളം പ്രാവശ്യമെന്നാണു്. ക്ഷമ(forgiveness)യ്ക്കു് നാമും യേശുതമ്പുരാനും കൊടുക്കുന്ന നിർവ്വചനം രണ്ടാണെന്നു വേണം വിചാരിക്കുവാൻ. ക്ഷമകൊണ്ടു് പകരം ചെയ്യാതിരിക്കുക എന്നുമാത്രമാണു നാം ഉദ്ദേശിക്കുന്നതു്. കർത്താവിനെ സംബന്ധിച്ചിടത്തോളം നഷ്ടപ്പെട്ടുപോയ സ്നേഹബന്ധത്തിന്റെ പുനഃസ്ഥാപനമാണു് ക്ഷമകൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. സ്നേഹം അതാണാവശ്യപ്പെടുന്നതു്. ക്ഷമിക്കുന്നതിൽ നിന്നു് നമ്മെ തടയുന്നതെന്താണു്? നമ്മോടു തെറ്റു ചെയ്തവരേക്കാൾ ഉത്തമന്മാരാണു് നാമെന്ന ബോധമായിരിക്കുമോ? ഒരുപക്ഷേ അവർ ചെയ്ത തെറ്റുകളല്ലായിരിക്കാം. നാം തെറ്റില്ലാത്തവരാണോ?. നാമെല്ലാവരും ദൈവത്തിൽനിന്നു് ക്ഷമ ലഭിക്കേണ്ടവരാണു്; ചില കാര്യങ്ങളിൽ മറ്റുള്ളവരുടെയുംതെറ്റുഞാൻക്ഷമിച്ചുഎന്നു ന്യായമായി അവകാശപ്പെടുവാൻ നമ്മിലെത്രപേർക്കു കഴിയും?.

വ്യാഴം. മത്തായി. 21. 23-27.

കർത്താവു് ദേവാലയത്തിൽ ഉപദേശിച്ചുകൊണ്ടിരിക്കുകയായിരുന്നു. മഹാപുരോഹിതന്മാരുടെ ദുർന്നയങ്ങളെ ചോദ്യം ചെയ്യുകയും അവരുടെ അവിഹിതമായ പ്രവൃത്തികളെ ശാസിക്കുകയും ചെയ്ത കർത്താവിന്റെ അടുക്കൽ നീ എന്തു അധികാരംകൊണ്ടു് ഇവയെല്ലാം ചെയ്യുന്നു എന്ന ചോദ്യവുമായിട്ടാണു് അവർ സമീപിക്കുന്നതു്. അധികാരം പല തരത്തിലാകാം. വിജ്ഞാനത്തിൽനിന്നു് ലഭ്യമാകുന്ന അധികാരമുണ്ടു്. അനുഭവസമ്പത്തിൽനിന്നു് ലഭ്യമാകുന്ന അധികാരമുണ്ടു്. തന്നിൽ നിക്ഷിപ്തമായിരിക്കുന്ന ജോലിയുടെ സ്വഭാവമനുസരിച്ചു് ലഭിക്കുന്ന അധികാരമുണ്ടു്. എന്നാൽ ഇവയിൽനിന്നെല്ലാം ഭിന്നമായ അധികാരമായിരുന്നു യേശുവിൽ പ്രകടമായിക്കണ്ടതു്. ആ അധികാരം ശരിയും തെറ്റും തമ്മിൽ തിരിച്ചറിയുവാനുള്ള കഴിവിൽനിന്നു് ലബ്ധമായ അധികാരമായിരുന്നു. തന്നെ ചോദ്യംചെയ്തവരെ മുട്ടു മടക്കിക്കുന്നതിനുള്ള ഒരു ചോദ്യമല്ല യേശുതമ്പുരാൻ മറുപടിയായി ചോദിച്ചതു്. യോഹന്നാൻ പ്ര[illegible]ചകനായിരുന്നു എന്നും പ്രവാചക[illegible]ദൃഷ്ടിയോടെ സത്യം സംസാരിച്ചു എന്നും അവർ മനസ്സിലാക്കിയിരുന്നു എങ്കിൽ യേശുവും എന്തു് അധികാരംകൊണ്ടു് സംസാരിക്കുന്നു എന്നു മനസ്സിലാക്കുവാൻ അവർക്കു് കഴിയുമായിരുന്നു എന്നാണു് തന്റെ ചോദ്യത്തിന്റെ അർത്ഥം. ആത്മാർത്ഥതയോടെ യേശുവിനു ചെവികൊടുക്കുകയും തന്റെ ഹൃത്തു് മനസ്സിലാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നവർക്കു് തങ്ങളോടു് ആജ്ഞാപിക്കുവാൻ യേശുവിനു് അവകാശമുണ്ടെന്നു് ഗ്രഹിക്കുവാനും കഴിയും.

വെള്ളി. ലൂക്കോസ് 18. 9–14

ആ പരീശനിൽ ഉണ്ടായിരുന്ന കുറവുകളെന്തായിരുന്നു. ആത്മാർത്ഥമായി പറയുന്ന പക്ഷം പല സൽഗുണങ്ങളുള്ളവനായിരുന്നു അവൻ. എന്നാൽ അവയോടൊപ്പം സ്വയം നീതിമാനാണെന്ന ഒരു ബോധവും അവനിലുണ്ടായിരുന്നു. നാമാരുംതന്നെ അതിൽനിന്നു പൂർണ്ണമായി വിമുക്തരല്ല. മറ്റുള്ളവരുമായി താരതമ്യപ്പെടുത്തിയിട്ടു് സ്വയം പ്രശംസിക്കുന്ന മതഭക്തരുണ്ടു്. മതഭക്തരുടെ കുറവുകളെ ചൂണ്ടിക്കാണിച്ചു് സ്വയം പ്രശംസിക്കുന്ന മതഭക്തരല്ലാത്തവരുമുണ്ടു്. പരീശൻ തന്നിൽക്കൂടെ ദൈവത്തിങ്കലേക്കു നോക്കി. ചുങ്കക്കാരൻ ദൈവത്തിൽക്കൂടി തന്നിലേക്കു നോക്കി. അതാണു് അവർതമ്മിലുള്ള വ്യ

ത്യാസം. ദൈവത്തെക്കുറിച്ച് തനിക്കു ലഭിച്ചിട്ടുള്ള ജ്ഞാനത്തിന്റെ വെളിച്ചത്തിൽ ചുങ്കക്കാരൻ തന്റെ കുറവുകളെ കണ്ടു. തന്റെ നീതിയെക്കുറിച്ചുള്ള ബോധത്തിന്റെ വെളിച്ചത്തിൽകൂടെ ദൈവത്തോടു സമീപിക്കുവാൻ പരീശൻ ശ്രമിച്ചു. സ്വയം സംതൃപ്തിയോടെയാണു പരീശൻ ദൈവത്തിങ്കലേക്കു നോക്കിയതു്. അവന്റെ ദൃഷ്ടിയിൽ ദൈവത്തിൽനിന്നു യാതൊന്നും ലഭിക്കേണ്ട ആവശ്യം അവനില്ലായിരുന്നു. അവൻ വെറുംകയ്യോടുകൂടെ പോയതു് സ്വാഭാവികമല്ലേ. അവൻ അനുഗൃഹീതനായി പോയതിനു കാരണവും ഗ്രഹിക്കുവാൻ കഴിയും. പ്രാർത്ഥനയിൽനിന്നു് കുറേക്കൂടെ ഉത്തമനായി എഴുന്നേൽക്കുവാൻ കഴിയുന്ന മനുഷ്യനാകുന്നു അവന്റെ പ്രാർത്ഥനയ്ക്കുത്തരം ലഭിച്ചുകഴിഞ്ഞു എന്നു കാണാവുന്നതാണു.

ശനി. മത്തായി. 22. 15–25

സത്യത്തിൽ അന്തർസ്ഥിതമായിരിക്കുന്ന അധികാരത്തെപ്പറ്റി മുന്നൊരു ദിവസം ചിന്തിച്ചുകഴിഞ്ഞതാണു്. ഇവിടെ കപടഭക്തരെ ക്രിസ്തു ശാസിച്ചുകാണുന്നു. പരസ്പരം ശത്രുക്കളായി വർത്തിച്ചിരുന്ന പരീശന്മാരും ഹെരോദ്യരും യോജിച്ചു് യേശുവിനെ കുടുക്കുന്നതിനു് ഒരുപായവുമായി തന്നെ സമീപിച്ചിരിക്കയാണു്. അവരുടെ കാപട്യം കാണുവാൻ യേശുവിനു് കഴിഞ്ഞു. അതുനിമിത്തം അവരുടെ കാപട്യത്തെ അവിടുന്നു് ശാസിക്കയും ചെയ്തു. ആത്മാർത്ഥതയുള്ള ഹൃദയത്തിനു് രാഷ്ട്രത്തോടുള്ള കർത്തവ്യം തിരിച്ചറിയുവാൻ പ്രയാസമില്ല. ഭരണകൂടത്തോടുള്ള അടുപ്പമോ വെറുപ്പോ അതിനു് ബാധകമാകയില്ല. ദൈവത്തെ സമീപിക്കുന്നവർക്കും ആത്മാർത്ഥതയുള്ള ഹൃദയം ആവശ്യമാകുന്നു. നമ്മുടെ ജീവിതത്തിന്റെ പൊതുവായ ലക്ഷ്യം വഞ്ചനയിൽ അധിഷ്ഠിതമായിരിക്കുന്നിടത്തോളം ദൈവത്തെ സ്നേഹിക്കുവാൻ സാധ്യമല്ല. ജീവിതത്തെ പല അറകളായി നാം തിരിക്കുന്നവരും നാം കപടഭക്തരാണെന്നുള്ളതു് വെളിവാണു്. ദൈവത്തിൽനിന്നു് അകറ്റി ദൈവത്തിന്റെ നിയമങ്ങൾക്കു് വിധേയമാകാതെ നാം പുലർത്തിക്കൊണ്ടിരിക്കുന്ന എന്തെങ്കിലും കാണുമോ.

# രണ്ടാമനില്ലാത്ത ഒന്നാമൻ

## ക്രിസ്തുവിന്റെ അദ്വിതീയമരണം

(റവ. ഡീക്കൻ എം. വി. ജോർജ്ജ് എം. എ. എസ്. ടി. എം.)

VI

ഒന്നാം നൂറ്റാണ്ടിലും അതിനു ശേഷവുമായി അനേകം ആയിരക്കണക്കിനാളുകളെ കുരിശിൽ തൂക്കി കൊന്നിട്ടുണ്ടെങ്കിലും യേശുക്രിസ്തുവിന്റെ മരണം അപ്രകാരമുള്ള ഒന്നല്ലായിരുന്നു. സാധാരണ കുറ്റക്കാരെ ശിക്ഷിക്കുവാനായി ഉപയോഗിച്ചിരുന്ന കുരിശിൽ ക്രിസ്തുവിനെ കൊല്ലുവാൻ താൻ ഒരു കുറ്റവാളി അല്ലായിരുന്നല്ലോ. അതുപോലെ തന്നെ ക്രിസ്തു ഒരു രക്തസാക്ഷിയായി മരിച്ച പരിശുദ്ധനെന്നു പറഞ്ഞതുകൊണ്ടു മാത്രം കുരിശിന്റെ അർത്ഥം പ്രസ്പഷ്ടമാകുന്നില്ല. യേശുക്രിസ്തുവിന്റെ മരണം എന്ന വിഷയത്തെക്കുറിച്ചു അനേകഭാഷകളിലായി എഴുതിയിട്ടുള്ള പുസ്തകങ്ങൾക്കു അവസാനവുമില്ല. ക്രിസ്തീയവേദശാസ്ത്രത്തിൽ മനുഷ്യന്റെ വീണ്ടെടുപ്പിനെക്കുറിച്ചുള്ള പ്രതിപാദ്യവിഷയമായിരിക്കുന്നതു് (Doctrine of atonement) യേശുക്രിസ്തുവിന്റെ കുരിശു കൊണ്ടു സാധിച്ച പ്രതിശാന്തി എന്നുള്ളതാണു്.

### 1. ആത്മപരിത്യാഗം

സാധാരണയായി ആത്മപരിത്യാഗത്തിന്റെ അത്യുച്ചോദാഹരണമായി ക്രൂശിനെ വ്യാഖ്യാനിക്കാറുണ്ടു്. "ഒരുവൻ എന്റെ പിന്നാലെ വരുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്താൻ ത്യജിച്ചു് തന്റെ ക്രൂശെടുത്തുകൊണ്ടു് എന്നെ അനുഗമിക്കട്ടെ" (മത്തായി 10: 38, മർക്കോസ് 8: 34 മത്തായി 16: 24 ലൂക്കോസ് 9:23, 14:27) എന്നു ക്രിസ്തു എല്ലാവരെയും ആഹ്വാനംചെയ്യുന്നതു് തന്നെപ്പോലെ തന്നെ മറ്റുള്ളവർക്കു വേണ്ടി ബലിയർപ്പിക്കുവാൻ അവർ വരണം എന്ന അർത്ഥത്തിലാണു്. ഒരു ആംഗ്ലേയ ഗായകൻ ചോദിക്കുന്നതു പോലെ

Must Jesus bear the cross alone
And all the World go free
No there is a cross for every one
And there is across for me

മനുഷ്യന്റെ ആകൃതി പരിശോധിച്ചാൽ തന്നെ ക്രൂശിന്റെ രൂപം കാണാവുന്നതാണല്ലോ. ക്രൂശു് മുഖാന്തിരം മാത്രമേ മനുഷ്യനു രക്ഷ സാധിക്കൂ എന്നുള്ളതാണു് ഇതിന്റെ പരോക്ഷമായ അർത്ഥം.

### 2. നശിച്ചുപോകുന്നവർക്കു ഭോഷത്വം

ക്രൂശിന്റെ വചനം നശിച്ചുപോകുന്നവർക്കു ഭോഷത്വമാണെങ്കിലും രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയാകുന്നുവെന്നു വി: പൗലൂസ് ശ്ലീഹാ പറഞ്ഞിരിക്കുന്നതു വളരെ സത്യമാണു്. I. കോരി. 1: 18

എബ്രായലേഖനകർത്താവു പറയുന്നതുപോലെ "തന്റെ മുമ്പിൽ വച്ചിരിക്കുന്ന സന്തോഷമോർത്തു് അവൻ അപമാനം അലക്ഷ്യമാക്കി ക്രൂശിനെ സഹിക്കുകയും ദൈവസിംഹാസനത്തിന്റെ വലത്തുഭാഗത്തു ഇരിക്കുകയും ചെയ്തു. എബ്രായർ 12:2. റോമാക്കാരനും യഹൂദനും ക്രൂശുമരണം നിന്ദാർഹമായി വിചാരിച്ചിരുന്ന കാലത്തു് യേശു ക്രിസ്തു അതിന്റെ നിന്ദയെ രക്ഷയുടെ അടയാളമാക്കിത്തീർത്തു. ഇതിൽനിന്നു തന്നെ യേശുക്രിസ്തുവിന്റെ ക്രൂശുമരണത്തിന്റെ പ്രത്യേകത മനസ്സിലാക്കാമല്ലോ. "മരത്തിന്മേൽ തൂങ്ങുന്നവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു എഴുതിയിരിക്കുന്നതു പോലെ ക്രിസ്തു നമുക്കുവേണ്ടി ശാപമായിത്തീർന്നു. ന്യായപ്രമാണത്തിന്റെ ശാപത്തിൽ നിന്നും നമ്മെ വിലയ്ക്കു വാങ്ങി. (ഗലാത്യർ 3:13. ആവർത്തനം 21:23 നോക്കുക) ഞങ്ങളോ ക്രൂശിക്കപ്പെട്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നു. യഹൂദന്മാർക്കു ഇടർച്ചയും ജാതികൾക്കു ഭോഷത്വവുമെങ്കിലും യഹൂദന്മാരാകട്ടെ യവനന്മാരാകട്ടെ വിളിക്കപ്പെട്ട ഏവർക്കും ദൈവശക്തിയും ദൈവജ്ഞാനവും ആയ ക്രിസ്തുവിനെത്തന്നെ I കോരി.— 1: 23. 24 മരണത്തിലേക്കും അധഃപതിച്ചതു് എന്നു വിചാരിച്ചിരുന്ന ക്രൂശുമരണം ക്രിസ്തുവരിച്ചതിനാൽ (ഫിലിപ്പിയർ 2:8) ജീവനിലേക്കും ഏറ്റവും ഉയർന്ന സമൃദ്ധിയായ ജീവനിലേക്കു വഴിതുറക്കുകയാണു ചെയ്തതു്.

### 3. സുവിശേഷത്തിന്റെ മർമ്മം

ക്രിസ്തീയ സുവിശേഷം ക്രി…

ന്റെ പഠിപ്പിക്കലിനെ മാത്രം ആശ്രയിച്ചുള്ളതല്ല. തന്റെ ജീവിതം, മരണം, പുനരുത്ഥാനം എന്നിവയ്ക്കു ഉപദേശങ്ങളെക്കാൾ പ്രാധാന്യമുണ്ട്. മററു മതങ്ങൾ ചില തത്വജ്ഞാനങ്ങളെയും, ആശയസംഹിതകളെയും കേന്ദ്രീകരിച്ചു നിൽക്കുമ്പോൾ യേശുക്രിസ്തുവിന്റെ സഭ, ക്രൂശിക്കപ്പെട്ടവനായ ക്രിസ്തുവിനെ കേന്ദ്രമാക്കി നിലകൊള്ളുന്നു. ക്രിസ്തീയ വിശ്വാസത്തിൽനിന്നു ക്രൂശിനെ സംബന്ധിച്ചുള്ള ഉപദേശങ്ങൾ നീക്കിക്കളഞ്ഞാൽ പിന്നെ ക്രിസ്തുസഭയുടെ പ്രത്യേകതകൾ എന്നു പറയുവാൻ അധികമൊന്നുമില്ല. വി: പൗലൂസ് ശ്ലീഹാ അവർണ്ണനീയമായ കഷ്ടപ്പാടുകൾ സഹിച്ചതു്. (2 കൊരി. 11:34—28) ക്രിസ്തുവിന്റെ ക്രൂശുനിമിത്തമായിരുന്നുവെന്നു സധൈര്യം വിളിച്ചു പറയുന്നു. (ഗലാത്യർ. 6. 12, 1കൊരി 2. 2) അദ്ദേഹത്തിനു പ്രശംസിക്കുവാൻ പലതുമുണ്ടായിരുന്നുവെങ്കിൽ അതു യേശുക്രിസ്തുവിന്റെ ക്രൂശിനെപ്പററി മാത്രമായിരുന്നു.

## നിരപ്പിന്റെ ഉപാധി

ദൈവത്തെയും മനുഷ്യനെയും തമ്മിലും മനുഷ്യജാതിയെ പരസ്പരവും നിരപ്പിക്കുവാൻ ദൈവം നിശ്ചയിച്ചമാർഗ്ഗമാണു് ക്രിസ്തുവിന്റെ ക്രൂശ്. "അവനിൽ സർവ്വസമ്പൂർണ്ണതയും വസിപ്പാനും അവൻ ക്രൂശിൽ ചൊരിഞ്ഞ രക്തംകൊണ്ടു അവൻ മുഖാന്തിരം സമാധാനമുണ്ടാക്കി, ഭൂമിയിലുള്ളതൊ, സ്വർഗ്ഗത്തിലുള്ളതൊ സകലത്തെയും അവനെക്കൊണ്ടു തന്നോടു് നിരപ്പിപ്പാനും പിതാവിനു പ്രസാദം തോന്നി. (കൊലൊസ്യർ. 1. 19.20) യേശുക്രിസ്തുവിന്റെ ക്രൂശിൽ ലംബമായി നിൽക്കുന്ന (Vertical) തടി ഭൂമിയെയും സ്വർഗ്ഗത്തെയും തമ്മിൽ സംയോജിപ്പിക്കുന്നതിന്റെ അടയാളവും സമാന്തരമായി നിൽക്കുന്ന (Horizontal) തടി മനുഷ്യനെയും മനുഷ്യനെയും തമ്മിൽ സംയോജിപ്പിക്കുന്നതിന്റെ അടയാളവുമായി നാം മനസ്സിലാക്കണം. വേർപാടിന്റെ നടുച്ചുവരുകളാൽ ഛിന്നഭിന്നമായിരിക്കുന്ന ഈ ലോകത്തെ ഏകയോഗക്ഷേമമായ രീതിയിൽ സംയോജിപ്പിക്കുവാൻ ദൈവം യുഗങ്ങൾക്കു മുമ്പെ നിശ്ചയിച്ചിരുന്ന ഉപാധിയാണു് കാൽവറിയിലെ കൽപപാദപം "അതിക്രമങ്ങളെയൊക്കെയും നമ്മോടു ക്ഷമി[...] ചട്ടങ്ങളാൽ നമുക്കു വിരോധവും പ്ര[...]കൂലവുമായിരുന്ന കൈയെഴുത്തു വാ[...] ക്രൂശിൽ തറച്ചു നടുവിൽനിന്നു [...]ക്കിക്കളഞ്ഞു. കൊലൊസ്യർ. 2 14 [...]ൻ നമ്മുടെ സമാധാനം അവൻ ഇരുപക്ഷത്തെയും ഒന്നാക്കി, ചട്ടങ്ങളും കല്പനകളുമായ ന്യായപ്രമാണം എന്ന ശത്രുത്വം തന്റെ ജഡത്താൽ നീക്കി വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞതു സമാധാനം ഉണ്ടാക്കിക്കൊണ്ടു ഇരുപക്ഷത്തെയും തന്നിൽ ഒരേ പുതുമനുഷ്യനാക്കി സൃഷ്ടിപ്പാനും, ക്രൂശിന്മേൽ വെച്ചു ശത്രുത്വം ഇല്ലാതാക്കി. അതിനാൽ ഇരുപക്ഷത്തെയും ഏക ശരീരത്തിൽ ദൈവത്തോടു നിരപ്പിപ്പാനും തന്നെ. എഫെസ്യർ 2. 14—16

## ക്രിസ്തുവുമായുള്ള ഏകീകരണം

(Mystical Union With Christ himself) "തന്റെ ക്രൂശെടുത്തു എന്നെ അനുഗമിക്കാത്തവർ എനിക്കു യോഗ്യനല്ല (മത്തായി 10. 38) എന്ന മശിഹായുടെ വ്യവസ്ഥ വളരെയധികം അർത്ഥമുള്ളതാണു്. ക്രിസ്തു നമ്മിലും നാം ക്രിസ്തുവിലും അധിവസിക്കുവാൻ താൻ ക്രൂശിൽ ചൊരിഞ്ഞ രക്തം നമുക്കു വഴി തെളിച്ചിരിക്കുന്നു. തന്റെ തിരുശരീരരക്തങ്ങൾ നമുക്കുവേണ്ടി നൽകിക്രൂദാശപരമായ സംയോജിപ്പിൽ നമ്മെ തന്നോടു ബന്ധിപ്പാൻ തിരുമനസ്സായി. ഒരു ക്രിസ്ത്യാനി ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നവനാണു്. ഭാഗ്യവാനായ വി: പൗലൂസ് ശ്ലീഹാ സ്വാനുഭവത്തിൽനിന്നു പറയുന്നതു് "ഞാൻ ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നു.; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നതു്. ഗലാത്യർ 2.20) വി: മാമോദീസായുടെ ആന്തരീക അർത്ഥവും അതുതന്നെയാണല്ലൊ. അങ്ങനെ നാം അവന്റെ മരണത്തിനു പങ്കാളികളായിത്തീർന്ന സ്നേഹത്താൽ അവനോടുകൂടെ കുഴിച്ചിടപ്പെട്ടു. ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേററതുപോലെ നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിനു തന്നെ. (റോമർ 6. 4) ജഡത്തെ അതിന്റെ സകല പാപമോഹാദികളോടുകൂടി ക്രിസ്തുവിൽ ക്രൂശിച്ചിരിക്കുന്നവരത്രെ ക്രിസ്തുവിനുള്ളവർ. (ഗലാത്യ 5. 24) ഇപ്രകാരം പഴയ മനുഷ്യനെ ഉരിഞ്ഞു കളഞ്ഞു പുതുമനുഷ്യനായി ഉയിർത്തെഴുന്നേററു ക്രിസ്തുവുമായുള്ള നിരന്തരസംസർഗ്ഗത്തിൽ ജീവിക്കുവാൻ ക്രൂശു നമ്മെ ആഹ്വാനം ചെയ്യുന്നു.

**പാപവും സ്നേഹവും തമ്മിലുള്ള സംഘട്ടനം** മനുഷ്യനു ചെയ്യാവുന്നതിലേക്കും വലിയ പാപം അവന്റെ സ്രഷ്ടാവിനെ ക്രൂശിൽ തറയ്ക്കുകയെന്നുള്ളതാണു്. ദൈവത്തിനു നൽകാവുന്നതിലേക്കും വലിയ ദാനം തന്റെ ഏകജാതനെ ക്രൂശിൽ ശത്രുക്കളായ നമുക്കുവേണ്ടി മരിപ്പാൻ അനുവദിക്കുകയെന്നുള്ളതാണു്. ഏററവും വലിയ പാപവും, ഏററവും വലിയ സ്നേഹവും തമ്മിലുള്ള സംഘട്ടനമാണു് ക്രൂശിൽ നാം കാണുന്നതു്. മഹാത്മഗാന്ധി ആദിയായ [...]മത ചിന്തകന്മാരെ മാത്രമല്ല മർക്കടമുഷ്ടികളെപ്പോലും അതിശയിപ്പിച്ച തന്റെ ക്രൂശിലെ പ്രാർത്ഥന ഈ സ്നേഹത്തിന്റെ പ്രത്യക്ഷ വെളിപ്പാടാണു്. 'താതാവെ പാപപൈശാചിക ഹൃദയമൊടിക്രൂരരെന്നോടു ചെയ്യുന്നോരാവൽ ക്രൂരകൃത്യം കനിവോടു

പൊറുക്കണമെന്നോതി വരുമോ, തങ്കക്കൈകൾ രണ്ടും തിരുവുടലുമതാ ക്രൂശിലർപ്പിച്ചു കന്യാ—

ജാതൻ കണ്ടോ കിടക്കുന്നു സകലലോക

സമുദ്ധാരകൻ ക്രിസ്തുദേവൻ.

Licence NO. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

എന്ന പദ്യം യാതൊന്നൊരുവന്റെ ഹൃദയത്തെയാണു ചലിപ്പിക്കാതിരിക്കും. ക്രിസ്തുവിനെ ക്രൂശിച്ചവർ അവരുടെ പാപത്തിൽ മരിക്കരുതെന്നുള്ള പ്രാർത്ഥന സഫലീകൃതമാക്കുവാൻ ക്രൂശ് ഇന്നും ഉപാധിയായി നില്ക്കുന്നു. അപ്പോൾ പാപം ജയിച്ചുവെന്നു തോന്നിയെങ്കിലും യഥാർത്ഥത്തിൽ ജയിച്ചതു യാഗമായിത്തീർന്ന ക്രിസ്തുവിന്റെ സ്നേഹമാണെന്നു അതിനു ശേഷമുള്ള സംഭവങ്ങളും ചരിത്രങ്ങളും തെളിയിക്കുന്നു.

### (7). വീണ്ടെടുപ്പിന്റെ മാർഗ്ഗം

(Means of a tonment) ഏകന്റെ മരണത്താൽ ലോകത്തിനു മുഴുവനും പാപം എങ്ങനെയാണു പരിഹരിക്കപ്പെടുന്നതെന്നു ഇക്കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളായി അനേക ചിന്തകന്മാർ പരിശ്രമിച്ചിട്ടും വ്യാഖ്യാനിപ്പാൻ കഴിഞ്ഞിട്ടില്ല. വേദശാസ്ത്രജ്ഞന്മാർക്കുള്ള ഈ മർമ്മം സ്പഷ്ടമാക്കുവാൻ പല സിദ്ധാന്തങ്ങൾ എഴുതുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും ക്രൂശിന്റെ മർമ്മം ഇന്നും പരിപൂർണ്ണമായി മനസ്സിലാക്കിത്തീർന്നിട്ടില്ല. എന്നാൽ ക്രൂശുമരണം മൂലം പാപികൾ വീണ്ടെടുപ്പു സാധിക്കുന്നുവെന്നുള്ളതു് അനുഭവവേദ്യവും, അനുഭവിച്ചറിഞ്ഞവർ എതിർത്തിട്ടില്ലാത്തതുമാണു്. പാപം ചെയ്യുന്ന ദേഹി മരിക്കണം. എന്ന ദൈവനീതി നിവർത്തിപ്പാനും മറ്റൊരുത്തനുവേണ്ടി സ്വമനസ്സാ മരണമേല്ക്കുന്ന ദൈവസ്നേഹം വെളിപ്പെടുത്തുവാനും ക്രൂശുകൂടാതെ ദൈവത്തിനു സാദ്ധ്യമല്ലായിരുന്നു. നീതിയും സ്നേഹവും തമ്മിൽ സമ്മേളിച്ച ക്രൂശിങ്കലേക്കു അടുത്തു വരുന്നവന്റെ ഹൃദയത്തിൽ പാപബോധം ഉണ്ടാകുകയും അനുതാപം ആഴമാകുകയും പശ്ചാത്താപമാകുന്ന പ്രായശ്ചിത്തം മാത്രം സ്വീകരിച്ചുകൊണ്ടു പാപക്ഷമ നൽകുകയും ചെയ്യുന്നുണ്ടു്. ഈ ഇരുപതു നൂറ്റാണ്ടുകളായി ക്രൂശു നിലകൊള്ളുന്നു. ക്രൂശു മുഖാന്തിരം വീണ്ടെടുപ്പു സാധിക്കുന്നതു് അതിന്റെ ധാർമ്മികമായ സ്വാധീനം (Moral in fluence Theory) കൊണ്ടാണെന്നു ചിലരും ദൈവനീതി നിവർത്തിപ്പാൻ ദൈവത്തെ പ്രസാദിപ്പിക്കുവാനും (Satis faction Theory) ആണെന്നു മറ്റു ചിലരും പാപത്തിനു അടിമപ്പെട്ടു കിടന്ന മനുഷ്യവർഗ്ഗത്തെ വിലയ്ക്കു വാങ്ങുവാൻ കൊടുക്കേണ്ടിവന്ന മറുവിലയാണെന്നു (Ransom T hecry) മൂന്നാമതൊരു കൂട്ടരും എന്നുവേണ്ട മറ്റു പലരും പലവിധത്തിൽ ക്രൂശുകൊണ്ടു എങ്ങനെയാണു രക്ഷ സാധിച്ചതെന്നു വിവരിപ്പാൻ ശ്രമിക്കുന്നുണ്ടു്. അവരവർക്കുണ്ടായ അനുഭവങ്ങൾ യാഥാർത്ഥ്യങ്ങളാണെങ്കിലും അവയ്ക്കു യുക്തിയുക്തമായ വിവരണം നൽകുന്ന കാര്യത്തിൽ പലപ്പോഴും പരാജയപ്പെട്ടിട്ടുണ്ടു്. ഈ സത്യമത്രെ വിവിധ സിദ്ധാന്തങ്ങൾ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നതു്. അല്പാല്പം സത്യം ഓരോരോ സിദ്ധാന്തത്തിലും ഉൾക്കൊണ്ടിട്ടുണ്ടെന്നല്ലാതെ ക്രൂശിന്റെ മുഴുവൻ അർത്ഥവും ഏകസിദ്ധാന്തത്തിൽ ഉൾക്കൊള്ളിക്കുവാൻ കഴിയുന്നതല്ല. എന്നാൽ ഏതു മഹാപാപിക്കും രക്ഷ നൽകുവാൻ ക്രൂശിനു സാധിക്കുന്നുവെന്നുള്ളതു എല്ലാ നൂറ്റാണ്ടുകളിലേയും സിദ്ധന്മാർ ഏകനാവാലെ അനുഭവസാക്ഷ്യം പറയുന്നതു് സത്യമാണെന്നുള്ളതിനു വായനക്കാർ യേശുക്രിസ്തുവിന്റെ ക്രൂശിങ്കലേക്കു അടുത്തു വന്നു പരിശോധിച്ചു നോക്കിയാൽ മനസ്സിലാകുന്നതാണു്. "അവന്റെ പുത്രനായ യേശുക്രിസ്തുവിന്റെ രക്തം സകലപാപവും പോക്കി നമ്മെ ശുദ്ധീകരിക്കുന്നു."

---

## വാർഷികസമ്മേളനങ്ങൾ.

വയലത്തല.

മാർ സേവറിയോസ് സ്ളീബാപ്പള്ളി യുവജനസമാജത്തിന്റെ രണ്ടാമത്തെ വാർഷികസമ്മേളനം വി. ഫീലക്സിനോസ് തിരുമേനിയുടെ മഹനീയാദ്ധ്യക്ഷതയിൽ സാഘോഷം കൊണ്ടാടിയിരിക്കുന്നു. പ്രസിഡണ്ടു വി. ജെ. ഗബ്രിയേൽ കത്തനാർ അവർകൾ സ്വാഗതം ആശംസിച്ചു. ശ്രീ മാത്യു ഇഞ്ചക്കലോടി റവ. ഡീക്കൻ എം. മാത്യു എന്നിവർ പ്രസംഗിച്ചു. സെൻററർ ഓർഗനൈസർ ശ്രീ റ്റി. ജി ജോർജ്ജ് കൃതജ്ഞത പ്രകാശിപ്പിച്ചു.

### എറണാകുളം

സ്ഥലം യാക്കോബായ സ്റ്റുഡൻറ്സ് അസോസിയേഷന്റെ വാർഷികവും സോഷ്യലും ഭംഗിയായി നടത്തപ്പെട്ടു. ഡോ: എ. റ്റി. മർക്കോസ് എം. എ. എൽ. എൽ. ഡി. പ്രൊഫസർ മാത്യു തരകൻ എന്നിവർ ഐക്യത്തോടുകൂടി യുവജനങ്ങൾ മിഷനറി പ്രവർത്തനങ്ങളിൽ തല്പരരാകണമെന്നു ഉദ്ബോധിപ്പിച്ചുകൊണ്ടു പ്രസംഗിച്ചു.



Printed and Published by N. M. Abraham B. A. At the Malayala Manorama Press, Kottay